# ബാലരോഗ

## ചികിത്സാമഞ്ജരി.






ഗ്രന്ഥകൎത്താ,

പനച്ചിരേത്തു കൃഷ്ണപിള്ള.

# ബാലരോഗ
# ചികിത്സാമഞ്ജരി




ഗ്രന്ഥകർത്താ,

**പനച്ചിരേത്തു കൃഷ്ണപിള്ള**

പ്രകാശകർ,

**The Vidyarambham Press & BookDepot Private Ltd.**
**Mullakkal, Alleppey.**

# വിഷയാനുക്രമണിക.





## II

## VIII

# ബാലരോഗ ചികിത്സാമഞ്ജരി

## I

### സൽസന്താനസംപ്രാപ്തി

ഗർഭകോശത്തിൽ ശോണിതശുക്ലങ്ങൾ സംഘടിക്കുമ്പോൾ അതു ശിശുവായിത്തീരുന്നു. ആ ശിശു സൽസന്താനമായിത്തീരണമെങ്കിൽ അതിന്റെ മാതാപിതാക്കന്മാരുടെ ശോണിതശുക്ലങ്ങൾ നിർദ്ദോഷങ്ങളായിരിക്കണം. മനുഷ്യൻ സ്വാഭാവികജീവിതത്തിൽ വിമുഖനും കൃത്രിമജീവിതത്തിൽ അഭിമുഖനും ആകുന്നു. അതുകൊണ്ടു് ഉല്പാദനേന്ദ്രിയം ദുഷിക്കയും തന്മൂലം അതിൽനിന്നുണ്ടാകുന്ന സന്താനങ്ങൾ ദുസ്സന്താനങ്ങളായിത്തീരുകയും ചെയ്യുന്നു. അതിനാൽ സൽസന്താനങ്ങളെ വേണമെന്നു് ഇച്ഛിക്കുന്നവർ ഗർഭകോശം, ശോണിതം, ശുക്ലം എന്നീ ഉല്പാദനവിഭവങ്ങളുടെ ശുദ്ധീകരണവിഷയത്തിൽ ശ്രദ്ധാലുക്കളായിരിക്കേണ്ടതു് ആവശ്യമത്രെ.

### ഗർഭകോശ ശുദ്ധീകരണം.

മിഥ്യാചാരേണതാ സ്ത്രീണാം
പ്രദുഷ്ടേനാർത്തവേന ച
ജായന്തേ ദുഷ്ടബീജാച്ച
ദൈവാച്ച ശൃണുതാ പൃഥക്.

മിഥ്യാഹാരവിഹാരങ്ങൾകൊണ്ടും ത്രിദോഷകോപങ്ങൾകൊണ്ടും പ്രാക്തനമായിരിക്കുന്ന അധർമ്മംകൊണ്ടും ആർത്തവരക്തം കെട്ടിനിന്നു ഗർഭകോശം ദുഷിക്കയും തന്മൂ

ലം വന്ധ്യാത്വം ഭവിക്കയുംചെയ്യുന്നു. യോനിയിൽ ഇരുപതുപ്രകാരത്തിലുള്ള മലടിരോഗങ്ങൾ ഉണ്ടാകുന്നുണ്ടു്. അവയെല്ലാം സവിസ്തരമാകയാൽ ഇവിടെ ചേൎക്കുന്നില്ല. എങ്കിലും മൈഥുനത്തിങ്കൽ പുരുഷനേക്കാൾ മുൻപു് സ്ഖലനമുണ്ടാകുന്ന ചരണയെന്ന യോനിയിലും പുരുഷൻ എത്രതന്നെ മൈഥുനം ചെയ്താലും തൃപ്തിവരാത്ത അതിചരണയെന്ന യോനിയിലും ഒരിക്കലും ഗൎഭമുണ്ടാകുന്നതല്ലെന്നു ശാസ്ത്രം ഘോഷിക്കുന്നു.

### പിത്തകോപാത്ഭവം

രക്തം സ്രവിക്കുമ്പോൾ അരക്കെട്ടിൽ കുത്തിനോവും വയററിൽ എരിച്ചിലും രക്തം പോകുമ്പോൾ ചൂടുമുണ്ടാകുന്നു.



### ചികിത്സ.

1. ആമ്പൽക്കിഴങ്ങു്, തകരം, കൊട്ടം, ചന്ദനം, ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങു് ഇവ സമം മൂന്നുകഴഞ്ചു അരച്ചു് രണ്ടുതുടം ആട്ടിൻപാലിൽ കലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കുക.

2. മൂന്നുകഴഞ്ചു് ചെമ്പരത്തിപ്പൂവരച്ചു് ഒരുതുടം ചെറുനാരങ്ങാനീരിൽ കലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കുക.

### വാതകോപാത്ഭവം.

ആൎത്തവരക്തം കുയുമ്പപ്പൂവിന്റെ നിറംപോലെ ഇരിക്കയും അരക്കെട്ടിലും ഗൎഭകോശത്തിലും വേദനയും ജ്വരവുമുണ്ടായിരിക്കയും ചെയ്യും.

### ചികിത്സ.

1. കരിങ്കുറിഞ്ഞിവേർ, ചെറുവഴുതിനവേർ, കണ്ടകാരി, ഞാവലിന്റെവേർ ഇവ സമം മൂന്നുകഴഞ്ചു് അര

ച്ചു രണ്ടുതുടം ആട്ടിൻപാലിൽ കലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കുക.

2. തിരുതാളിയുടെ വേരു മൂന്നുകഴഞ്ചു് അരച്ചു രണ്ടുതുടം പശുവിൻപാലിൽ കലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കയും നസ്യംചെയ്കയും ചെയ്ക.

കഫകോപാൎത്തവം.

ദുഷിച്ച ആൎത്തവരക്തം വളരെയുണ്ടായിരിക്കയും അതു വഴുവഴുപ്പുള്ളതായിരിക്കയും വെണ്മ കലൎന്നിരിക്കയും നാഭിയിൽ ഭയങ്കരമായ വേദനയുണ്ടായിരിക്കയുംചെയ്യും.

ചികിത്സ.

1. എരുക്കിൻവേർ, താഴൽപ്പൂവ്, കുറുന്തോട്ടിവേർ, വൻകുറുന്തോട്ടിവേർ ഇവ സമം മൂന്നുകഴഞ്ചു രണ്ടുതുടം പശുവിൻപാലിൽ അരച്ചുകലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കുക.

2. ത്രിഫലത്തോട്, ത്രികടുക്, കൊടുവേലിക്കിഴങ്ങ് (ശുദ്ധി) ഇവ മൂന്നുകഴഞ്ചു രണ്ടുതുടം പശുവിൻപാലിൽ അരച്ചുകലക്കി ആൎത്തവദിവസങ്ങളിൽ രാവിലെ സേവിക്കുക.

ത്രിദോഷകോപാൎത്തവം.

ആൎത്തവകാലത്തു ദുസ്സഹമായ വേദനകളെ ഉണ്ടാക്കുകയും ഗൎഭത്തിന്നു തടസ്സമുണ്ടാക്കയും ചെയ്യുന്നു. ആൎത്തവരക്തം കറുത്തും വഴുവഴുത്തുംപോകുന്നു. ആ സമയം ശരീരത്തിലുഷ്ണസഞ്ചാരമുണ്ടാകുന്നു. വയററിലും അരക്കെട്ടിലും യോനിപ്രദേശത്തും വലുതായ വേദനയുണ്ടാകുന്നു. ശരീരം മുറിഞ്ഞുവീഴാൻപോകുന്നപോലെ തോന്നുകയും ഏതവസരത്തിലും നിദ്രോത്സുകയായി ഭവിക്കയും ചെയ്യുന്നു.

ചികിത്സ.

1. വെളുത്താവണക്കിൻവേർ, കരിംകുറിഞ്ഞിവേർ, ആമ്പൽക്കിഴങ്ങ്, ത്രികോല്പക്കൊന്ന, തകരം, കൊട്ടം, ചന്ദനം, ഇരട്ടിമധുരം ഇവ സമം മൂന്നു കഴഞ്ച് രണ്ടുതുടം ആട്ടിൻപാലിൽ അരച്ചുകലക്കി ആൎത്തവദിവസങ്ങളിൽ രണ്ടുനേരവും സേവിക്കുക.

2. കണ്ടകാരിവേരിന്മേൽതൊലി പശുവിൻപാലിൽ അരച്ചുകലക്കി നസ്യം ചെയ്ക.

ഇപ്രകാരമുള്ള പരിചരണങ്ങൾകൊണ്ടും പോഷണകരങ്ങളായ അന്നപാനങ്ങളുടെ സേവകൊണ്ടും ആൎത്തവത്തിലുള്ള ദോഷദൂഷ്യങ്ങളെ പരിഹരിക്കാവുന്നതും തന്മൂലം ഗൎഭകോശവും ശോണിതവും പരിശുദ്ധമായിത്തീരുന്നതുമാകുന്നു.

ആൎത്തവശുദ്ധിലക്ഷണം.

മാസാന്നിഷ്പിച്ഛദാഹാൎത്തിം
പഞ്ചരാത്രാനുബന്ധി ച
നൈവാതിബഹുലാത്യല്പ
മാൎത്തവം ശുദ്ധമാദിശേൽ.
ശശാസൃക്പ്രതിമം യച്ച
യദ്വാ ലാക്ഷാരസോപമം
തദാൎത്തവം പ്രശംസന്തി
യച്ചാപ്സു ച വിരജ്യതേ.

1. പശപോലെയല്ലാതേയും ചൂട്ടും വേദനയും കൂടാതേയും കൂടുതൽകുറവില്ലാതേയും മാസത്തിൽ അഞ്ചുദിവസംവരെ പോകുന്ന രക്തം ശുദ്ധരക്തമാകുന്നു.

2. മുയൽചോരപോലെയും ചെമ്പരുത്തിച്ചാറുപോലെയും ഇരിക്കുന്ന രക്തവും കഴുകപ്പെട്ട വസ്ത്രത്തിൽ പററാതിരിക്കുന്ന രക്തവും ശുദ്ധരക്തമാകുന്നു.

ഇനിയും നോക്കുവാനുള്ളതു പ്രസ്തുത ശോണിതം അന്തർല്ലീനമായിരിക്കുന്ന ഗർഭകോശത്തിൽ നിക്ഷേപിക്കപ്പെടുന്ന ശുക്ലത്തിന്റെ നിർമ്മലാവസ്ഥയെ സംബന്ധിച്ചാകുന്നു.

ശുക്ലമാഹാത്മ്യം.

ശുക്രായത്തം ബലം പുംസാം
മലായത്തം ഹി ജീവനം
തസ്മാദ്യത്നേന സംരക്ഷേ-
ദ്യക്ഷ്മിണോ മലരേതസി.

ബലത്തെയുണ്ടാക്കുന്നതിനു ബീജത്തെ സംരക്ഷിക്കണമെന്നും ബീജം ജീവനാണെന്നുമത്രേ മേലുദ്ധരിച്ച പദ്യശകലത്തിന്റെ സാരാംശം. ഈ മഹത്തായ ബീജത്തെ അല്ലെങ്കിൽ ശുക്ലത്തെ സംരക്ഷിക്കാതെ യഥേഷ്ടം പലപ്രകാരേണ കളഞ്ഞുകളിക്കുന്നവർ ക്ഷയം, തളർച്ച, ആസ്ത്മ, ഉപദംശം മുതലായ രോഗങ്ങൾ പിടിപെട്ടു ക്ഷീണായുസ്സുകളായി ഭവിക്കുന്നു. അതുകൊണ്ടു് ഈ അനർഘമായ സാധനം സന്താനസാദ്ധ്യത്തിനല്ലാതെ കാമസാദ്ധ്യത്തിനു ഒരിക്കലും വ്യയംചെയ്തുകൂടാത്തതാകുന്നു. ഒരുതുള്ളി ശുക്ലം അറുപതു തുള്ളി രക്തത്തെക്കാൾ വിലയേറിയതാണെന്നുള്ള സംഗതി മനുഷ്യലോകം ഏതവസരത്തിലും തങ്ങളുടെ ചിന്തയ്ക്കു വിഷയമാക്കേണ്ടതാണു്. മനുഷ്യന്റെ അധർമ്മവൃത്തികൾ കൊണ്ടും അന്നപാനാദികളുടെ ദൂഷ്യംകൊണ്ടും ഈ ശുക്ലം ദുഷിച്ചുപോകുന്നതും തന്മൂലം അതു ഗർഭകോശത്തിൽ നിക്ഷേപിക്കുന്നതിനു് അയുക്തമായിത്തീരുന്നതുമാകുന്നു.

അധർമ്മവൃത്തികൾ.

പ്രകൃതിവിരുദ്ധമായി ബീജനഷ്ടംചെയ്ക, അമിതമായി സ്ത്രീസേവചെയ്ക, വാതാദിദോഷങ്ങൾ കോപിച്ചു ഹീനരോഗാതുരനായിത്തീരത്തക്കവണ്ണം ദുഷ്ടസംസർഗ്ഗം ചെയ്ക എന്നിവയാകുന്നു.

അന്നപാനദൂഷ്യങ്ങൾ

രൂക്ഷതീക്ഷ്ണങ്ങളായ ഭക്ഷണസേവ, മദ്യസേവ, പുടപാകംതെററിയ ഗന്ധകം രസം മുതലായ ധാതുദ്രവ്യങ്ങളുടെ സേവ എന്നിവയാകുന്നു.

ദുഷ്ടബീജലക്ഷണം

ശുക്ലം സ്രവിക്കുമ്പോൾ മൂത്രനാളിയിൽ ചൂട്ടും വേദനയും ഉണ്ടാകുക, കണ്ണുകളും കൈകാലുകളുടെ വെള്ളകളും പുകയുക, ശുക്ലം സ്രവിച്ചതിനുശേഷം അതിയായ ക്ഷീണമുണ്ടാകുക, മൈഥുനത്തിങ്കൽ ശക്തിയില്ലാതിരിക്കുക, ശുക്ലം വളരെ കുറച്ചുമാത്രം സ്രവിക്കുക, അതുതന്നെ വളരെനേരം ചെന്നതിനുശേഷം സ്രവിക്കുക, ചില സമയങ്ങളിൽ രക്തത്തോടുകൂടി ശുക്ലം സ്രവിക്കുക, സംഭോഗാനന്തരം ഉഷ്ണാധിക്യംകൊണ്ടു മൂത്രം പഴുത്തുപോകുക എന്നിവയാകുന്നു.

ബീജശുദ്ധീകരണത്തിനുള്ള ചികിത്സകൾ

1. ശതാവരിക്കിഴങ്ങോ നിലമ്പനക്കിഴങ്ങോ ഇട്ടു പാൽകാച്ചി കുടിക്കുക.

2. നായ്ക്കുരുണഅരിയുടെ പരിപ്പെടുത്തു പാലിൽ പുഴുങ്ങി ഉണക്കിപ്പൊടിച്ചു് ഒരു രുപാത്തൂക്കം പൊടി നാഴിപ്പാലിൽ ഇട്ടു കുറുക്കി പഞ്ചസാരചേർത്തു് അത്താഴപ്പഥ്യമായി സേവിക്കുക.

3. പശുവിൻപാൽ ചൂടുപിടിപ്പിച്ചു് അതിൽ മുട്ടയുടെമഞ്ഞൊഴിച്ചു പതച്ചു പഞ്ചസാരയും വെണ്ണയും കലന്നു സേവിക്കുക.

4. ബദാംപരിപ്പു പൊടിച്ചിട്ടു പാൽ കുറുക്കി പഞ്ചസാരചേർത്തു സേവിക്കുക.

5. തിപ്പലിപ്പൊടി റാത്തൽ 2. പശുവിൻ നെയ്യ് റാത്തൽ 2. പഞ്ചസാര റാത്തൽ 6. പശുവിൻപാൽ ഇട

ങ്ങഴി 4. ഇവയെല്ലാംകൂടി പചിച്ച ലേഹ്യപാകമാകു മ്പോൾ ഏലം, ഇലവർങ്ങം, പച്ചില, നാഗപ്പൂവ്, തിപ്പലി, കാട്ടുതിപ്പലിവേര്, കൊടുവേലിക്കിഴങ്ങ്, (ശുദ്ധി), ചുക്ക്, മുളക്, തകരം, ജാതിക്കാ, ജാതിപത്രി, ഗ്രാമ്പൂ, കഴഞ്ചിവേർ, അക്രാവ്, ഇന്തുപ്പ്, ജീരകം, കരിഞ്ജീരകം, ശതകുപ്പ, കരപ്പാലം, കൊത്തമ്പാലരി, വിഴാലരിക്കാമ്പ്, ചെമ്പുഭസ്മം, സ്വർണ്ണമാക്കീരക്കല്ലിൻഭസ്മം, ലോഹഭസ്മം, ക്രുവന്തുറ്, കർപ്പൂരം ഇവ മൂന്നുകഴഞ്ചുവീതം. ഈ എല്ലാ പൊടികളുംകൂടെ യോജിപ്പിച്ച് ഒരു റാത്തൽ തേനും ചേർത്തു ലേഹ്യമാക്കിവച്ചിരുന്നു മാത്രാധികമാകാതെ സേവിക്കയും പുറമെ ആട്ടിൻപാൽ കുടിക്കയും ചെയ്യുന്നം. സർവ്വരോഗവിമുക്തനാകുന്നതിന് ഇതില്പരം മറെറൗഷധമില്ല.

### ശുക്ലശുദ്ധിലക്ഷണം

വെളുത്തനിറം, സ്നിഗ്ദ്ധത, മധുരരസം, ഗുരുത്വം ഈവക ലക്ഷണങ്ങൾ കണ്ടാൽ അതു നിർദ്ദോഷമായ ശുക്ലമാണെന്ന് അനുമാനിക്കാം.

ഇപ്രകാരം പരിശുദ്ധമായിരിക്കുന്ന ശോണിതശുക്ലങ്ങളുടെ സംഘടനയിൽ ഗർഭംധരിക്കണമെന്നുള്ള ശാസ്ത്രസിദ്ധാന്തത്തിനു വിപരീതമായി ഗർഭലക്ഷണങ്ങൾ കണ്ടുതുടങ്ങുന്നതിനു താമസം നേരിടുന്നപക്ഷം അടിയിൽ പറയുന്ന ഗർഭധാരണോപായങ്ങൾ ആദരണീയങ്ങളാകുന്നു.

### സാമാന്യഗർഭധാരണോപായങ്ങൾ.

1. ജീരകം രണ്ടും, വെളുത്തവയമ്പ്, ആലിൻെറ വേര്, കുറുക്കൻെറ കഴുത്തിലെ രോമം, കാട്ടുവെള്ളരി അരിയും വേരും, ശതാവരിക്കിഴങ്ങ് ഇവ സമം മൂന്നുകഴഞ്ചു് രണ്ടുതുടം പശുവിൻപാലിൽ അരച്ചുകലക്കി സേവിക്കുക.

2. മൂന്നു കഴഞ്ചു് അമുക്കുരം രണ്ടുതുടം പശുവിൻപാലിൽ അരച്ചു കലക്കി സേവിക്കുക.

3. പാൽമുതക്കിൻകിഴങ്ങു്, ശതാവരിക്കിഴങ്ങു്, പച്ചനെല്ലിക്ക, കുമ്പളങ്ങ ഇവ ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴി നീരിൽ ഇരുന്നാഴി നെയ്യും സമം പാലും 8 കഴഞ്ചു് അതിമധുരം അരച്ചു കൽക്കവും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു കാൽതുടംവീതം രണ്ടുനേരവും പത്ഥ്യമായി സേവിക്കുക.

4. സുകുമാരഘൃതമോ കാമദേവഘൃതമോ സേവിക്കുക.

ഗൎഭധാരണലക്ഷണങ്ങൾ.

ഗൎഭംധരിച്ചു് ഒരുമാസം കഴിഞ്ഞാൽ വായിൽനിന്നു വെള്ളമൂറിവരികയും ഛൎദ്ദി തളൎച്ച ഇവയുണ്ടാകയും ചെയ്യും. കൺമിഴികൾ വിവൎണ്ണങ്ങളായും കൺപോളകളുടെ പുറവശം മഞ്ഞനിറമായി പ്രകാശിച്ചും കാണപ്പെടും. ദിവസം പോകുംതോറും മൂത്രം നിറംമാറിവരും. നാലാംമാസത്തിൽ മുലകളിൽ ഒരുവക പശയുള്ളതും വെളുത്തു നേൎത്തതുമായ ജലം ഊറിനില്ക്കും. ദേഹപുഷ്ടിയും മുഖകാന്തിയുമുണ്ടാകും. രണ്ടാംമാസം മുതൽ മുല വീൎത്തുതുടങ്ങുകയും നാലാംമാസം മുതൽ മുലക്കണ്ണുകൾക്കു കറുപ്പുവൎണ്ണം വ്യാപിക്കയും ചെയ്യും.

പ്രസവവിഭാഗങ്ങൾ.

പ്രസവത്തെ അകാലപ്രസവമെന്നും ഉചിതകാലപ്രസവമെന്നും രണ്ടു പ്രധാന വിഭാഗങ്ങളായും അകാലപ്രസവത്തെ ഗൎഭസ്രാവമെന്നും ഗൎഭപാതമെന്നും രണ്ടു് അവാന്തരവിഭാഗങ്ങളായും തരംതിരിക്കാം.

ഗൎഭസ്രാവം.

നാലാംമാസം വരെ ഗൎഭം ദ്രവമായിരിക്കുന്നതിനാൽ ആ കാലങ്ങളിൽ അമിതമായ വ്യായാമം ചെയ്കയും രൂക്ഷ

തീക്ഷ്ണങ്ങളായ ഭക്ഷണപാനീയങ്ങളെ സേവിക്കയും ഭയംകൊണ്ടും ദുഃഖംകൊണ്ടും മനസ്സിനു് ഇളക്കമുണ്ടാക്കുകയും പകൽ ഉറങ്ങുകയും ഹേമദണ്ഡങ്ങൾ ഏൽക്കയും ചെയ്താൽ ആ ഗർഭിണിയുടെ ഗർഭം സ്രവിച്ചുപോകുന്നു.

ചികിത്സ

1. കരിംകൂവളക്കിഴങ്ങു്, കുറുന്തോട്ടിവേർ, അടപൊതിയൻകിഴങ്ങു്, രാമച്ചം ഇവകൊണ്ടു പാൽകഷായമുണ്ടാക്കി സേവിക്കുക.

2. തേററാമ്പരൽ തലേദിവസത്തെ കാടിയിൽ ഇട്ടുവച്ചിരുന്നു പിറേറദിവസം രാവിലെ കാടിയിൽ അരച്ചുകലക്കി സേവിക്കുക.

ഗർഭപാതം

നാലുമാസത്തിനുശേഷം ഗർഭം സ്ഥിരശരീരിയായി ഭവിക്കുന്നു. ആ കാലങ്ങളിൽ അടിയേൽക്കുകകൊണ്ടും വിഷമാശനംകൊണ്ടും പീഡനം മുതലായവകൊണ്ടും ഗർഭപാതമുണ്ടാകുന്നു.

ചികിത്സ

1. മഹൽപഞ്ചമൂലംകൊണ്ടുള്ള കഷായത്തിൽ പൊടിയരിയിട്ടു വെന്തു കഞ്ഞിസേവിക്കുക.

2. കാട്ടുതിപ്പലിവേരു്, കാട്ടുമുളകുകൊടിവേരു്, കൊടുവേലിക്കിഴങ്ങു് (ശുദ്ധി), ചുക്കു്, തിപ്പലി ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടിചേർത്തു സേവിക്കുക.

3. ജീരകംകൊണ്ടു മുക്കുടിയുണ്ടാക്കി സേവിക്കുക.

4. ചെറുപഞ്ചമൂലമിട്ടു് ആട്ടിൻപാൽ കുറുക്കി സേവിക്കുക.

5. ഏലത്തരി, ചുക്കു്, അയമോദകം, തിപ്പലി, ജീരകം ഇവയുടെ പൊടികൊണ്ടു ശക്കരയിൽ ലേഹ്യം ചെയ്തു നെയ്യും തേനും വീഴ്ത്തിവച്ചിരുന്നു താന്നിക്കാപ്രമാണം സേവിക്കുക.

## സുഖപ്രസവചികിത്സ

സുഖപ്രസവത്തിന മാസംതോറും—അല്ല, ദിനം തോറും സേവിക്കുന്നതിന പര്യാപ്തമായ ഔഷധങ്ങൾ പൂർവാചാര്യന്മാർ ശാസ്ത്രത്തിൽ പദ്യബന്ധമാക്കി എഴുതിയിട്ടുണ്ടെങ്കിലും അന്യരോഗമില്ലാതിരിക്കുമ്പോൾ ഔഷധസേവകൊണ്ടു ഗർഭിണികളുടെ ശരീരം മരുന്നുപെട്ടിയാക്കിച്ചമയ്ക്കുന്നതു് ആപല്ക്കരമാകുന്നു. അതിനാൽ ശരീരത്തിന ഗർഭഭാരഭരണംകൊണ്ടു പല ക്ലേശവും ഉണ്ടെന്നു തോന്നിയാൽ കുറുന്തോട്ടികൊണ്ടു പാല്ക്കഷായമുണ്ടാക്കി സേവിക്കയും എട്ടാംമാസം മുതൽ പ്രതിമാസം ആവണക്കെണ്ണ സേവിച്ചു കോഷ്ഠശുദ്ധിവരുത്തുകയും ചെയ്താൽ അതു് ഇതരരോഗപീഡിതയല്ലാത്ത ഗർഭിണിക്കു സുഖപ്രസവത്തിന മതിയായ ചികിത്സകളാകുന്നു. നേരെമറിച്ചു് ഇതരരോഗപീഡിതയാണെങ്കിൽ ദോഷകോപങ്ങളെ കണ്ടുപിടിച്ചു ചികിത്സിക്കുന്നതിന പ്രാപ്തിയുള്ള ഒരു വൈദ്യന്റെ ഉപദേശങ്ങൾക്കു് അവൾ കീഴ്‌പെടേണ്ടതാകുന്നു.

### സുഖപ്രസവലക്ഷ്യങ്ങൾ

1. വയറു് ഇടിഞ്ഞുതാഴുകയും തന്മൂലം ശ്വാസോച്ഛ്വാസങ്ങൾക്കുണ്ടായിരുന്ന തടസ്സങ്ങൾ നീങ്ങുകയും ചെയ്യും.

2. ശരീരത്തിന ലാഘവവും ഭക്ഷണത്തിന അഭിരുചിയുമുണ്ടാകും.

3. ഭക്ഷണം എത്രതന്നെ ചെന്നിരുന്നാലും അതു ദഹിക്കത്തക്കവണ്ണം ദീപനശക്തി വർദ്ധിച്ചിരിക്കും.

4. ഗർഭാശയം ഇടിഞ്ഞുതാണു നാഭിസ്ഥാനത്തിരിക്കുന്ന മൂത്രസഞ്ചി മുതലായ മററവയവങ്ങളെ ഞെരുക്കുന്നതിനാൽ മൂത്രം കൂടക്കൂടെ അല്പാല്പമായി പൊയ്ക്കൊണ്ടിരിക്കും.

5. ചിലൎക്കു് അതിസാരമുണ്ടാകും.

അങ്ങനെയുള്ള പ്രസവക്കുറികൾ കണ്ടുതുടങ്ങിയ ശേഷം പ്രസവവേദന ആരംഭിക്കുകയും അതു ക്രമപ്രസവമാകുന്നപക്ഷം തള്ളയ്ക്കും പിള്ളയ്ക്കും യാതൊരു പീഡയുംകൂടാതെ പ്രസവം നടക്കയുംചെയ്യും.

### പ്രസവരക്ഷ

സൂതികയ്ക്കു പ്രസവാനന്തരം ഗ്രന്മനോവുണ്ടെങ്കിൽ ഒരുകഴഞ്ചു ചവൎക്കാരം അരത്തുടം ചൂടുവെള്ളത്തിൽ കലക്കിക്കൊടുത്തിട്ടു് അവളെ ഉറങ്ങാനനുവദിക്കണം. ഉറക്കം ഉണൎന്നതിനുശേഷം ക്ഷീണപരിഹാരത്തിനായി സൂപ്പും പാലും കൊടുക്കണം. ദ്രവപദാൎത്ഥങ്ങൾ വയററിൽ പഴപ്പുണ്ടാകുമെന്നും അതുകൊണ്ടു ചോറുപോലും വറുത്തു കൊടുക്കണമെന്നും ശഠിക്കുന്ന നാടൻവയററാട്ടികളുടെ ചെവിക്കു് ഈ അഭിപ്രായം പുത്തരിയാണെന്നു സമ്മതിക്കതന്നെ ചെയ്യാം. എന്നാൽ ക്ഷീണത്തെ പരിഹരിക്കുന്നതിനു ദ്രവപദാൎത്ഥങ്ങളല്ലാതെ ഘനപദാൎത്ഥങ്ങൾ ഉപയോഗപ്പെടുന്നതല്ലെന്നും പ്രസവം ഒരുവക ക്ഷീണമെന്നല്ലാതെ അതു രോഗമല്ലെന്നും ക്ഷീണപരിഹാരം ചെയ്യില്ലെങ്കിൽ അതു രോഗമായി പരിണമിക്കുമെന്നുമുള്ള വസ്തുത ഗ്രഹിക്കാത്തതു് അവരുടെ മൌഢ്യംതന്നെ.

പ്രസവിച്ചു നാലാംദിവസംവരെ പോഷണകരങ്ങളായ ലഘുപദാൎത്ഥങ്ങൾ സേവിച്ചു ക്ഷീണം തീൎക്കുകയും നാലാംദിവസം ആവണക്കെണ്ണ സേവിച്ചു കോഷ്ഠശുദ്ധി വരുത്തുകയും ചെയ്യണം. അഞ്ചാംദിവസംമുതൽ മുറപ്രകാരമുള്ള ആഹാരം ദീപനശക്തിക്കു് അനുസരണമായി കഴിക്കുന്നതുകൊണ്ടു യാതൊരു ദൂഷ്യവും വരുവാനില്ല. എന്നാൽ ഏഴുദിവസംവരെ കിടക്കുകയല്ലാതെ മലമൂത്രവിസൎജ്ജനങ്ങൾക്കുപോലും എഴുന്നേല്ക്കുവാൻ പാടില്ലാത്ത

താകുന്നു. ഇതിനകം ശിശുവിനെക്കൊണ്ടു് സ്തന്യപാനം ചെയ്യിക്കുന്നതുപോലും ഒരുവശം കിടന്നുകൊണ്ടു വേണ്ട താകുന്നു.

### പ്രസവ ചികിത്സ.

1. ഒരുത്രപാത്തുക്കം ജീരകപ്പൊടിവീതം നെയ്യിൽ കുഴച്ചു സേവിക്കുക. വയററിലെ പുണ്ണു കരിയുന്നതിനുത്തമം.

2. കുറുന്തോട്ടിവേരും കുവളത്തിൻവേരുംകൊണ്ടുള്ള കഷായത്തിൽ ജീരകപ്പൊടിയും പഞ്ചസാരയും മേമ്പൊടി ചേൎത്തു സേവിക്കുക.

3. ചെറുപഞ്ചമൂലംകൊണ്ടുള്ള കഷായത്തിൽ ക്ഷീരബല മേമ്പൊടി ചേൎത്തു സേവിക്കുക.

4. എട്ടുപലം ജീരകം, എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു് നാലൊന്നു ശേഷിപ്പിച്ചു് അതിൽ എട്ടുപലം ശക്കര കലക്കി അരിച്ചു കുറുക്കി കൊഴുത്തുവരുമ്പോൾ ഏലം, ഇലവൎങ്ങം, പച്ചില, നാഗപ്പൂവു്, ചുക്കു്, മുളകു്, തിപ്പലി, അയമോദകം, വിഴാലരി, കൃമിശത്രു, ജാതിക്ക, ജാതിപത്രി, ഗ്രാമ്പൂവു്, തക്കോലപ്പുട്ടിൽ, ജീരകം, കരിഞ്ജീരകം, ഇന്തുപ്പു്, കായം ഇവ മൂന്നു കഴഞ്ചുവീതം പൊടിച്ചിളക്കി നെയ്യു്, തേൻ, പഞ്ചസാര, കൽക്കണ്ടു്, മുന്തിരിങ്ങാപ്പഴം ഇവയും ചേൎത്തു് ലേഹ്യമാക്കി താന്നിക്കാപ്രമാണം രണ്ടു നേരവും സേവിക്ക.

പ്രസവശുചങ്ങൾ നിമിത്തമുണ്ടാകുന്ന ക്ഷീണത്തെ പരിഹരിക്കുന്നതിനുള്ള പരിചരണങ്ങൾ പൎയ്യാപ്തമായിട്ടുള്ളതല്ലെങ്കിൽ അതു താഴെപ്പറയുന്ന രോഗങ്ങളെ ഉല്പാദിപ്പിക്കുന്നതിനു കാരണമായിത്തീരുന്നതാണു്.

## 1. ജ്വരം

### സമ്പ്രാപ്തി

മിഥ്യാഹാരവിഹാരാഭ്യാം
ദോഷാഹ്യാമാശയാശ്രയാഃ
ബഹിൎന്നിരസ്യകോഷ്ഠാഗ്നിം
ജ്വരദാസ്സ്യുരസാനുഗാഃ

അഗ്നിബലത്തിനു തക്കവണ്ണമല്ലാത്ത ഭക്ഷണംകൊണ്ടും വാതാദിദോഷങ്ങൾ കോപിച്ച് ആമാശയത്തിൽ ചെന്നു ജഠരാഗ്നിയെ വാതസ്ഥാനത്തുനിന്നു പുറത്താക്കി രസധാതുവിനോടു ചേൎന്നു ജ്വരത്തെ ഉണ്ടാക്കുന്നു.



### ലക്ഷണം

സ്വേദാവരോധസന്താപ
സൎവ്വാംഗഗ്രഹണം തഥാ
യുഗപദ്യത്രരോഗേ ച
സജ്വരോപ്യുപദിശ്യതേ.

വിയൎപ്പില്ലായ്മ, ദേഹേന്ദ്രിയമനസ്സുകൾക്കു സന്താപം, സൎവ്വാംഗങ്ങളിലും വേദന ഈ മൂന്നു ലക്ഷണങ്ങളും ഒരുമിച്ചു കാണപ്പെടുന്നപക്ഷം അതു ജ്വരമാകുന്നു. എന്തെന്നാൽ വിയൎപ്പില്ലായ്മ കുഷ്ഠത്തിന്റെയും, സന്താപം ദാഹരോഗത്തിന്റെയും, സൎവ്വാംഗഗ്രഹണം സൎവ്വാംഗവാതരോഗത്തിന്റെയും ലക്ഷണമാകുന്നു.

### ചികിത്സകൾ

1. ചെറുതേക്ക്, മുത്തങ്ങാ, കൊടിത്തൂവവേർ, പൎപ്പടകപ്പുല്ല്, പുത്തരിച്ചുണ്ടവേർ, കാട്ടുതിപ്പലിവേർ കാട്ടുമുളകുകൊടിവേർ, പുവിച്ചുവടി, അമൃത് ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടിചേൎത്തു സേവിക്ക.

2. ആടലോടകത്തില, കുന്നിയില, കരിംകുറിഞ്ഞിയില, ഉഴിഞ്ഞയില, കാട്ടുതുളസി, പൂവൻകുറുന്തൽസമൂലം, മുത്തങ്ങാ, വെളുത്താവണക്കിൽകുരുന്ന്, പതുമുകം മാഞ്ചി, കൊട്ടം, തകരം, ദേവതാരംഇവകൊണ്ടുള്ള കഷായത്തിൽ തേനും ജീരകവുംമേമ്പൊടിചേൎത്തുസേവിക്കുക.

3. കടുകുരോഹിണി അരച്ചു മുത്തങ്ങാവെള്ളത്തിൽ കലക്കി സേവിക്കുക.

4. കൊടിത്തുവവേർ, തമിഴാമസമൂലം ഇവകൊണ്ടുള്ള കഷായത്തിൽ സമം മോരുവീഴ്ത്തി കഞ്ഞിവെന്തു കുടിക്കുക.

5. ചുക്കു മൂന്നുകഴഞ്ച്, കടുക്കാത്തോടു നാലുകഴഞ്ച്, അമൃതു് അഞ്ചുകഴഞ്ച് ഇവകൊണ്ടുള്ള കഷായത്തിൽ പഞ്ചസാര മേമ്പൊടിചേൎത്തു സേവിക്കുക.

6. കരിഞ്ജീരകം പൊടിച്ചിട്ടു് ആവണക്കെണ്ണ മൂപ്പിച്ച് അതിൽ രാസ്നാദിപൊടി കുഴച്ചു തലയിൽ തളം വക്കുക.

ജ്വരനിൎമ്മുക്തലക്ഷണം.

സ്വേദോ ലാഘുതാ ശിരസഃ കണ്ഡൂഃപാകോ മുഖസ്യ ച
ക്ഷവഥുശ്ചാന്നലിപ്സാ ച ജ്വരമുക്തസ്യ ലക്ഷണം.

വിയൎക്കുക, ശരീരത്തിന്റെ ഘനം കുറയുക, തല ചൊറിയുക, മുഖത്തിനു പാകം വരിക, തുമ്മുക, ഭക്ഷണത്തിൽ ആശജനിക്കുക ഈവക ലക്ഷണങ്ങൾ കണ്ടാൽ പൂവാൻകുറുന്തൽ ഇടിച്ചിട്ടു വെന്ത വെള്ളത്തിൽ കുളിക്കണം. കുളിക്കുമ്പോൾ മുലപ്പാലിൽ സമം ആവണക്കെണ്ണചേൎത്തു കൂവളത്തില അരിഞ്ഞിട്ടു മൂപ്പിച്ചു തലയിൽ തളംവച്ചാൽ വീണ്ടും ജ്വരം ഉണ്ടാകുന്നതല്ല.

2. അതിസാരം

ഗുൎവ്വതിസ്നിഗ്ദ്ധ രൂക്ഷോഷ്ണ ദ്രവസ്ഥൂലാതിശീതളൈഃ
വിരുദ്ധാദ്ധ്യശനാജീൎണ്ണൈൎവ്വിഷമൈശ്ചാപിഭോജനൈഃ

(യൈഃ
സ്നേഹാദ്യൈരതിയുക്തൈശ്ചമിഥ്യായുക്തൈർവിഷൈർഭ-
ശോകാൽ ദുഷ്ടാംബുമദ്യാതിപാനൈസ്സാത്മ്യർത്തു-
പര്യയൈഃ
ജലാഭിരമണൈർ വേഗവിഘാതൈർ ക്രിമിദോഷതഃ
നൃണാംഭവത്യതീസാരോലക്ഷണം തസ്യ വക്ഷ്യതേ.

ഘനം, മയം, കട്ടപ്പം, ചൂട്, പശ, തടിപ്പ്, തണുപ്പ് ഇവ അധീകരിച്ചിരിക്കുന്ന ഭക്ഷണപദാർത്ഥങ്ങളെ സേവിക്കുന്നതുകൊണ്ടും വിരുദ്ധാന്നങ്ങളെ ഭക്ഷിക്കുന്നതുകൊണ്ടും മാത്രാധികമായി ഭക്ഷിക്കുന്നതുകൊണ്ടും ഭക്ഷിച്ചതു ദഹിക്കുന്നതിനു മുൻപു്വീണ്ടും ഭക്ഷിക്കുന്നതുകൊണ്ടും നെയ്സേവ. വമനം, സ്വേദം, വിരേചന മുതലായ കർമ്മങ്ങൾ അളവിൽ കവിഞ്ഞുപോകുന്നതുകൊണ്ടും സ്ഥാവരവിഷാശനം, ഭയം, ദുഃഖം, മദ്യപാനം അഹിതഭക്ഷണം, ജലക്രീഡ, ഋതുഭേദം ഇവകൾകൊണ്ടും ദുഷിക്കപ്പെട്ട ജലധാതുക്കൾ ജഠരാഗ്നിയെ മന്ദിപ്പിച്ച് അതിസാരത്തെ ഉണ്ടാക്കുന്നു.

ലക്ഷണം

ഹൃന്നാഭി വായൂദര കുക്ഷീതോദ
ഗാത്രാവസാദാനിലസന്നിരോധ:
വിൾ സംഗമാദ്ധ്മാനമഥാവിപാകോ
ഭാവിഷ്യതസ്തസ്യ പുരസ്സരാണി.

ഹൃദയത്തിലും, നാഭിയിലും, ഗുദത്തിലും, വയററിലും, കക്ഷിയിലും കുത്തിനോവു്, ശരീരത്തിനു തളച്ച്, വായുവിനു പ്രവൃത്തിയില്ലായ്മ, മലബന്ധം, വയറുവീപ്പ്, ദഹനക്കുറവു് എന്നിങ്ങനെയുള്ള ലക്ഷണങ്ങൾ ആദ്യമായി കാണുകയും പിന്നീട്അതിസരിക്കയും ചെയ്യുന്നു.

ചികിത്സ

1. പാടക്കിഴങ്ങ്, അയമോദകം, പുളിയാരില, ഇ

ന്നുപ്പു്, ചുക്കു്, വെള്ളുള്ളി ഇവ സമം പുളിച്ചതൈരിൽ അരച്ചുകലക്കി കുറുക്കി ഒരുതുടംവീതം സേവിക്കുക.

2. ആനക്കുറുന്തോട്ടിവേർ, ഏലത്തരി, ചുക്കു്, മുന്തിരിങ്ങാപ്പഴം, മുത്തങ്ങാ, പഴമുളകു്, അതിവിടയം ഇവ സമം പൊടിച്ചു മൂന്നുകഴഞ്ചു പൊടിവീതം ഒരുതുടം കൂവളത്തിലച്ചാറിൽ കലക്കി സേവിക്കുക.

3. കൊടിത്തൂവവേർ, കുറുന്തോട്ടിവേർ, മുത്തങ്ങാ, പാടക്കിഴങ്ങു് ഇവകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടി ചേർത്തു സേവിക്കുക.

4. പതിനാറുപലം വെന്തയം പതിനാറിടങ്ങഴി വെള്ളത്തിൽ വെന്തു നാലൊന്നാക്കിയശേഷം അതിൽ രണ്ടുറാത്തൽ പഞ്ചസാരകലക്കി കുറുക്കി കൊഴുത്തുവരുമ്പോൾ അതിമധുരം, കൊട്ടം, കശകശ, ജീരകം, അതിവിടയം, അയമോദകം, ജാതിക്കാ, ഗ്രാമ്പൂവു്, ക്രോശാണി, കൊത്തമ്പാലരി, കഞ്ചാവു (ശുദ്ധി) ഇവ ഓരോന്നു പാത്തുക്കം പൊടിച്ചിട്ടു നെയ്യും തേനും വീഴ്ത്തി ലേഹ്യമാക്കിവച്ചിരുന്നു് അരത്രുപാത്തുക്കംവീതം സേവിക്കുക.

### 3. ഛർദ്ദി

സംപ്രാപ്തി.

ദ്വിഷ്ടൈർദ്ദോഷൈഃ പൃഥക്സവൈർ
ബീഭത്സാലോകനാദിഭിഃ
ഛർദ്ദയഃപഞ്ചവിജ്ഞേയാ-
സ്താസാം ലക്ഷണമുച്യതേ.

ഛർദ്ദി, വെവ്വേറെ ദുഷിച്ച വാതാദിദോഷങ്ങൾ ഹേതുവായിട്ടും അവ ഒരുമിച്ചു ദുഷിച്ചഹേതുവായിട്ടും അറപ്പുള്ള പദാത്ഥങ്ങളെ അനുഭവിക്കയോ ദശിക്കയോ ചെയ്ക ഹേതുവായിട്ടും അഞ്ചുപ്രകാരത്തിൽ ഛർദ്ദിയുണ്ടാകുന്നു.

1. അതിമാത്രമായി ഭക്ഷിക്ക നിമിത്തം അജീർണ്ണമുണ്ടാകും.

2. ശീലിക്കപ്പെടാത്ത പദാൎത്ഥങ്ങൾ ഭക്ഷിക്കുക.

3. മലമൂത്രവേഗങ്ങളെ തടുക്കുക.

4. കൃമി വൎദ്ധിക്കുക.

5. ഗർഭം ധരിക്കുക.

ലക്ഷണം

ഹൃല്ലാസോൽഗാര രോധൌ ച
പ്രസേകോ ലവണസ്തനുഃ
ദ്വേഷോന്നപാനേ ച ഭൃശം
വമീനാം പൂൎവ്വലക്ഷണം.

ഛൎദ്ദിയുണ്ടാവാൻപോകുമ്പോൾനെഞ്ചുകലിപ്പ്, ഏമ്പക്കമില്ലായ്മ, വായിൽ വെള്ളംവരവ്, വായിൽ ഉപ്പുരസം, അന്നപാനാദികളിൽ വെറുപ്പ് ഇവയാകുന്നു.

ചികിത്സ

1. കുവളത്തിൻവേര്, രാമച്ചം മലർ ഇവകൊണ്ടുള്ള കഷായത്തിൽ ഏലത്തരി പൊടിച്ചിട്ടു സേവിക്കുക.

4. കുവളത്തിൻവേരും കുരുന്തോട്ടിവേരും സമം മൂന്നുകഴഞ്ചു രണ്ടുതുടം പാലിൽ അരച്ചുകലക്കി സേവിക്കുക.

3. നെല്ലിക്കാത്തോട്, തിപ്പലി, മലര്, ജീരകം ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ ഏലത്തരിപൊടിച്ചിട്ടു സേവിക്കുക.

4. ഉഴുന്നുവെള്ളത്തിൽ ശൎക്കരകലക്കിസേവിക്കുക.

രക്തം ഛൎദ്ദിക്കുന്നു എങ്കിൽ

1. വിഷ്ണുക്രാന്തി അരച്ചു പാലിൽ സേവിക്കുക.

2. കുംകുമപ്പൂവരച്ചു പാലിൽ സേവിക്കുക.
3. ചെറുവൂളയുടെ തളിരു് അരച്ചു പാലിൽ സേവിക്കുക.
4. തന്ദ്രി അല്ലെങ്കിൽ മയക്കം "തമോവാതകഫാത്തന്ദ്ര."

തമോഗുണവും വാതവും കഫവും ചേൎന്നു് തന്ദ്രിയെ ഉണ്ടാക്കുന്നു.

തമോഗുണങ്ങൾ.

അജ്ഞാനം മോഹനിദ്രാ ച
ചാപല്യം ബുദ്ധിഹീനത
പാപിഷ്ഠം പരവാദിത്വം
താമസം ഗുണലക്ഷണം

ലക്ഷണം

ഇന്ദ്രിയാൎത്ഥേഷ്വസംവിത്തി-
ൎഗ്ഗൌരവം ജൃംഭണം ക്ലമഃ
നിദ്രാൎത്തസ്യേവയസ്യേഹ
തസ്യ തന്ദ്രാം വിനിൎദ്ദിശേൽ.

നിദ്രകൊണ്ടു പരവശനായിരിക്കുന്നവനെപ്പോലെ ഇന്ദ്രിയങ്ങൾ സ്വവിഷയങ്ങളെ ഗ്രഹിക്കാതിരിക്കുക, ശരീരത്തിനു ഗുരുത്വമുണ്ടാവുക, മൂരി നിവരുക, ദേഹം തളരുക ഇവയത്രെ തന്ദ്രിക്കുള്ള ലക്ഷണങ്ങൾ.

ലക്ഷണങ്ങൾ.

1. ഒരുതുടം വൈൻ സേവിക്കുക.
2. സൂപ്പും പാലും സേവിക്കുക.
3. നെയ്യും പഞ്ചസാരയും തേനും കൂടി കലൎത്തി സേവിക്കുക.

4. മുന്തിരിങ്ങായും ജീരകവും കൊണ്ടുള്ള കഷായത്തിൽ പഞ്ചസാര കലക്കി കുറുക്കി കൊഴുത്തുവരുമ്പോൾ ക്രുവന്തുറു്, അമൃതിന്നുറൽ, അമുക്കുരപ്പൊടി, തിപ്പലിപ്പൊടി ഇവയിട്ടിളക്കി നെയ്യും തേനും വീഴ്ത്തി വച്ചിരുന്നു കുറേശ്ശ സേവിക്കുക.

5. പ്രസവഭ്രാന്തു്

മദയന്ത്യൽഗതാ ദോഷാ
യസ്മാദുന്മാർഗ്ഗമാഗതാഃ
മാനസോയമതോവ്യാധി-
രുന്മാദ ഇതി കീർത്തിതഃ

അപത്ഥ്യാചരണങ്ങൾകൊണ്ടു വാതാദിദോഷങ്ങൾ അപാമാർഗ്ഗത്തുടെ സഞ്ചരിച്ചു മനസ്സിനെ വഹിച്ചിരിക്കുന്ന നാഡികളിൽ ചെന്നു വിഭ്രമത്തെയുണ്ടാക്കുന്നു.

ലക്ഷണം

ധീവിഭ്രമസ്സത്വപരിപ്ലവശ്ച
പര്യാകുലാദൃഷ്ടിരധീരതാ ച
അബന്ധവാക്ത്വം ഹൃദയസ്യശൂന്യം
സമാന്യമുന്മാദഗദസ്യലിംഗം.

ബുദ്ധിഭ്രമം, മനസ്സിളക്കം, കണ്ണിനു് അധികമായ പരവശത, ധൈര്യമില്ലായ്മ, അസംബന്ധവചനം, ചിന്താനാശം ഇവയെല്ലാം ഉന്മാദത്തിന്റെ സാമാന്യലക്ഷണങ്ങളാകുന്നു.

ചികിത്സ.

1. തെങ്ങിൻപൂക്കുല, കമുകിൻപൂക്കുല, തൊട്ടാവാടി, ത്രിഫലത്തോടു് ഇവ സമം കാഞ്ഞിരപ്പുഴച്ചാററിൽ അരച്ചുരുട്ടി കോഴിമുട്ടവെള്ള, നല്ലെണ്ണ, കാഞ്ഞിര

പഴച്ചാർ ഇവ സമംചേൎത്തു് ചാലിച്ചു് കുഴമ്പാക്കി തലയിൽ തളംവയ്ക്കുക.

2. ഇലഞ്ഞിക്കുരുവു്, പഴമുളകു്. വെങ്കായം, മുത്ത, കുഴിയാന, മഞ്ഞൾ, വയമ്പു്, ചന്ദനം ഇവ സമം പശുവിൻപാലിൽ അരച്ചു ഗുളികയാക്കിവച്ചുകൊണ്ടു കണ്ണിൽ എഴുതുകയും മൂക്കിൽ നസ്യംചെയ്യുകയും ചെയ്ക.

3. ദശപുഷ്പം ഇടിച്ചിട്ടുവെന്ത വെള്ളം അരയാമം വരെ തലയിൽ ധാരകോരുക.

4. നാല്പാമരത്തിൻമൊട്ടു്, കൈതക്കുരുന്നു്, നായ്ക്കുരുണക്കുരുന്നു്, കയ്യോന്നി, പഴമുളകു് ഇവ സമം ഗോമൂത്രത്തിൽ അരച്ചുചാലിച്ചു് ഉള്ളംകയ്യിലും ഉള്ളംകാലിലും പൂശുക.

5. വിഴാലരി, അതിമധുരം, കടുകുരോഹിണി, കൊട്ടവേലിക്കിഴങ്ങു്, മഞ്ചട്ടിപ്പൊടി, മഞ്ഞൾ, പാടക്കിഴങ്ങു്, വയമ്പു്, തിപ്പലി, ത്രിഫലത്തോടു്, ആടലോടകവേർ, മുന്തിരിങ്ങാപ്പഴം, മരമഞ്ഞൾത്തൊലി ഇവ ഈരണ്ടു കഴഞ്ചു ചതച്ചിട്ടു് ഇടങ്ങഴിനെയ് മൂപ്പിച്ചു് കാൽതുടം വീതം സേവിക്കുക.

6. ഒന്നര ബ്രഹ്മിനീരിൽ 36 കഴഞ്ചു ശർക്കര കലക്കി അരിച്ചു കുറുക്കി കൊഴുത്തുവരുമ്പോൾ 6 കഴഞ്ചു നെല്ലിക്കാത്തോടും 12 കഴഞ്ചു കടുക്കാത്തോടും 18 കഴഞ്ചു ത്രികോല്പക്കൊന്നയും പൊടിച്ചിട്ടു ലേഹ്യമാക്കി താന്നിക്കാപ്രമാണം രണ്ടുനേരവും സേവിച്ചു കോഷ്ഠശുദ്ധിവരുത്തുക.

6. ത്രിദോഷകോപമൂർച്ഛ
സർവ്വാകൃതിസന്നിപാതാ
ദപസ്മാര ഇവാഗതഃ

സ ജന്തും പാതയത്യാശ്രു
വിനാബീഭത്സചേഷ്ടിതൈഃ

മൂന്നുദോഷങ്ങളും കോപിച്ചുണ്ടാകുന്ന മൂർച്ഛയ്ക്കുസമസ്തലക്ഷണങ്ങളുമുണ്ടായിരിക്കും. അപസ്മാരംവന്നിരിക്കുന്നുവോ എന്നു തോന്നുമാറു് അത്തു പെട്ടെന്നു സൂതികയെ താഴെ വീഴ്ത്തുകയും അപസ്മാരത്തിനെന്നപോലെ അവൾ നര ഛർദ്ദിക്കുക, പല്ലുകടിക്കുക, കണ്ണുരുട്ടുക മുതലായ ചേഷ്ടകൾ കാണിക്കയും ചെയ്യും. ഫലപ്രദമായ ചികിത്സ ഉടനടി ചെയ്യില്ലെങ്കിൽ സൂതിക പൊട്ടന്നനെ മരിക്കുന്നതായിരിക്കും.

ചികിത്സ.

1. അരത്തുടം ബ്രാൻഡി സമം വെള്ളംചേൎത്തു തൽക്ഷണം കൊടുക്കുക.

2. കരുനൊച്ചിയില, മുരുക്കില, പാവട്ടയില, കിലുകിലിപ്പൻ, കൊഴിഞ്ഞിൽ, നറുനീണ്ടിക്കിഴങ്ങു്, അമരിയില, കണ്ണിവെററില, പിച്ചകത്തില, എരുക്കിൻവേർ, മുരിങ്ങത്തൊലി ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴിനീരിൽ രണ്ടുതുടം ആവണക്കെണ്ണയും രണ്ടുതുടം വേപ്പെണ്ണയും, പൂതിയുണത്തി, ദേവതാരം, വയമ്പു്, രക്തചന്ദനം, അരത്ത, അമുക്കുരം, മുളകു്, തിപ്പലി, സന്നിനായകം, വരട്ടമഞ്ഞൾ, ശതകുപ്പ, ഇന്തുപ്പു്, കടുകരോഹിണി, ചെറുകടുകു്, വെള്ളുള്ളി ഇവ കാൽക്കഴഞ്ചുവീതമരച്ചു് ആയതും നാലുകഴഞ്ചു നീററിന്മട്ട ഒരുതുടം മുലപ്പാലിൽ അരച്ചു് ആയതും ചേൎത്തു പാകത്തിൽ അരിച്ചു ശിരസ്സിൽ തളംവയ്ക്കുയും എല്ലാ സന്ധുക്കളിലും നാഡിഞരമ്പുകളിലും പൂശുകയും ചെയ്ക.

3. മുന്തിരിങ്ങാപ്പഴം, വെള്ളത്തചുണ്ടവേരു്, തിപ്പലി, ഇന്തുപ്പു്, നല്ലമുളകു് ഇവ സമം ചതച്ചു മുലപ്പാലിൽ നസ്യം ചെയ്ക.

4. ദശമൂലം, കൊടിത്തുവവേരു്, തമിഴാമവേരു്, ഇവകൊണ്ടുള്ള കഷായത്തിൽ മോരുവീഴ്ത്തി കഞ്ഞി വെന്തുകുടിക്കുക.

ഇവക്കുടാതെ വേറെയും പല രോഗങ്ങൾ സൂതികാലത്തുണ്ടാകുമെങ്കിലും അവയിൽവച്ചു ഭയംകരമായവ യോനിഭിന്നവും ഗർഭാശയപാതവും ആകുന്നു. ഈ രണ്ടു രോഗങ്ങളും വയററാട്ടികളുടെ അജ്ഞതകൊണ്ടോ സൂക്ഷ്മക്കുറവുകൊണ്ടോ ഉണ്ടാകുന്നതാണു്. യോനിഭിന്നം ഉണ്ടാകാതിരിക്കുന്നതിനു പ്രസൂതിസമയത്തു വയററാട്ടിയോനിയുടെ കീഴ്വശത്തു കൈയ്യുടെ വെള്ളകൊണ്ടു് മേല്പോട്ടു താങ്ങിക്കൊടുക്കയും ഗർഭാശയപാതമുണ്ടാകാതിരിക്കുന്നതിനു സൂതികയെക്കൊണ്ടു് അധികം മുക്കിക്കാതിരിക്കയും ചെയ്താൽ മതിയാകുന്നതാണു്.

ii

സ്തന്യദൂഷ്യവും അതിനുള്ള നിവാരണമാർഗ്ഗങ്ങളും.

ഗുരുഭിർവിവിധൈരന്നൈർ
ദുഷ്ടൈർ ദോഷൈഃ പ്രദൂഷിതം
ക്ഷീരംമാതുഃ കുമാരസ്യ
നാനാരോഗാനി കല്പതേ.

ഗുരുക്കളായും വിവിധങ്ങളായുമിരിക്കുന്ന അന്നങ്ങളാലും ദുഷ്ടങ്ങളായിരിക്കുന്ന വാതാദിദോഷങ്ങളാലും ദുഷിക്കപ്പെട്ട മാതാവിൻെറ പാലത്രേ ബാലനു പലവിധമായ രോഗങ്ങളെ ഉണ്ടാക്കുന്നതു്.

കാഷായം സലിലപ്ലാവി
സ്തന്യം മാരുതദൂഷിതം.

വാതത്താൽ ദുഷിക്കപ്പെട്ട പാൽ ചവർപ്പുള്ളതായിരിക്കും

കടപുല്ലവണം പീത
രാജിവൽപ്പിത്തസംജ്ഞിതം.

പിത്തത്താൽ ദൂഷിക്കപ്പെട്ട പാൽ എരിച്ചിട്ടും പുളിച്ചിട്ടും ഉപ്പിച്ചിട്ടും മഞ്ഞളിച്ചിട്ടുമിരിക്കും.

കഫദുഷ്ടം ഘനം തോയേ
നിമജ്ജതി സുപിച്ഛിലം.

കഫത്താൽ ദൂഷിക്കപ്പെട്ട പാൽ ഘനമായിരിക്കും. വെള്ളത്തിലൊഴിച്ചാൽ താണുകിടക്കും. പശയോടുകൂടിയുമിരിക്കും.

ദ്വിലിംഗം ദ്വന്ദ്വജം വിദ്യാൽ
സർവലിംഗം ത്രിദോഷജം.

രണ്ടുദോഷങ്ങളാൽ ദൂഷിക്കപ്പെട്ട പാലിന്ന് ആ രണ്ടു ദോഷങ്ങളുടേയും, മൂന്നുദോഷങ്ങളാൽ ദൂഷിക്കപ്പെട്ടതിന്ന ആ മൂന്ന ദോഷങ്ങളുടേയും ലക്ഷണങ്ങളുണ്ടായിരിക്കും.

ശുദ്ധക്ഷീരലക്ഷണം

അദുഷ്ടഞ്ചാംബു നിക്ഷിപ്തം
ഏകീഭവതി പാണ്ഡുരം
മധുരഞ്ച വിവർണ്ണഞ്ച
തൽപ്രസന്നം വിനിർദ്ദിശേൽ

ശുദ്ധക്ഷീരം വെള്ളത്തിലൊഴിച്ചാൽ അതു വെള്ളത്തോട ചേൎന്നുപോകും. അതു വർണ്ണഭേദമില്ലാതെ വെണ്മയായും മധുരമായുമിരിക്കും. ഈ ലക്ഷണങ്ങളെല്ലാം പരിപൂർണ്ണമായിട്ടുണ്ടെങ്കിൽ അതു് ഏററവും പരിശുദ്ധമായ സ്തന്യമാകുന്നു.

ദുഷ്ടമായ സ്തന്യപാനം ചെയ്താലുണ്ടാകുന്ന
ഉപദ്രവവ്യാധികൾ

വാതദുഷ്ടം ശിശുഃ സ്തന്യം
പിബൻ വാതഗദാതുരഃ
ക്ഷാമസ്വരഃ കൃശാംഗ സ്യാൽ
ബദ്ധവിൺമൂത്രമാരുതഃ

വാതദൂഷിതമായിരിക്കുന്ന ക്ഷീരം പാനംചെയ്യുന്ന ശിശു വാതരോഗിയായി ഭവിക്കുന്നു. അതിന് ഒച്ചയടപ്പ്, ദേഹകാർശ്യം, മലബന്ധം, മൂത്രബന്ധം, വായുബന്ധം, എന്നിങ്ങനെയുള്ള ഉപദ്രവവ്യാധികൾ ഉണ്ടാകുന്നു.

സ്വിന്നോ ഭിന്നമലോ വാത
കാമിലാ പിത്തരോഗവാൻ
തൃഷ്ണാലുരുഷ്ണസർവ്വാംഗഃ
പിത്തദുഷ്ടം പയഃ പിബൻ.

പിത്തദൂഷിതമായിരിക്കുന്ന പാൽ കുടിക്കുന്ന ശിശുവിനു വിയപ്പും അതിസാരവും കാമിലയും പിത്തവും തണ്ണീർദാഹവും സർവ്വാംഗങ്ങളിലും ഉഷ്ണവുമുണ്ടാകുന്നു.

കഫദുഷ്ടം പിബൻ ക്ഷീരം
ലാലാലുഃ ശ്ലേഷ്മരോഗവാൻ
നിദ്രാന്വിതോ ജഡഃ ശൂലി
ശുക്ലാക്ഷശ്ഛർദ്ദനശിശുഃ

കഫദൂഷിതമായിരിക്കുന്ന പാൽ കുടിക്കുന്ന ശിശുവിന്റെ വായിൽനിന്നു വെള്ളമൊലിച്ചുകൊണ്ടിരിക്കും. അവനു കഫരോഗവും സദാ ഉറക്കവും ജളതയും ശൂലരോഗവും കണ്ണുകൾക്കു വെളുപ്പുമുണ്ടാകുന്നു. അവൻ കുടിച്ച പാൽ ഛർദ്ദിക്കും.

ക്ഷീരശുദ്ധീകരണത്തിനു ചികിത്സ

കുടകപ്പാലയരി, പുത്തരിച്ചുണ്ടവേര്, കടുകുരോഹിണി, പെരുംകുരുമ്പവേര്, അമൃത്, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങ, പാടക്കിഴങ്ങ്, ദേവതാരം, ചുക്ക് ഇവ ഒന്നരേഅരയ്ക്കാൽ പലംവീതം പതിനാറിടങ്ങഴി വെള്ളത്തിൽ വെന്തു് നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് അതിൽ അരത്തുലാം പഞ്ചസാര കലക്കണം. പിന്നീട്ട് ആറിടങ്ങഴി കൊള്ളുന്ന ഒരു പുത്തൻകുടത്തിൽ നാഴി നെയ്യ് തേച്ചുപിടിപ്പിച്ചതിനുശേഷം അററാ

ത്താൽ ജീരകം പൊടിച്ചു നാഴി തേനിൽ അരച്ചു കുട ത്തിനകത്തു പൂശിയുണക്കി പഞ്ചസാരകലക്കി വെച്ചിരി ക്കുന്ന കഷായവെള്ളം അതിലൊട്ടരിച്ചു് ഒരുപലം താ തിരിപ്പൂവും പൊടിച്ചിട്ടു നല്ലതുപോലെ അടച്ചുകെട്ടി നെല്ലിലോ നനയാത്ത മണ്ണിലോ കുഴിച്ചുവയ്ക്കണം. പതി നഞ്ചുദിവസം കഴിയുമ്പോൾ എടുത്തു പാടനീക്കി അര ത്തുടംവീതം രണ്ടുനേരവും പത്ഥ്യമായി സേവിക്കുക. മു ലപ്പാൽ ശുദ്ധിയാകും.

മുലയിൽ പാലുണ്ടാകുന്നതിനു ചികിത്സ

1. കുറുന്തോട്ടി, ചെറുപഞ്ചമൂലം, കരിമ്പിൻവേ രു്, ദർഭവേരു്, ശതാവരിക്കിഴങ്ങു്, കോവൽക്കിഴങ്ങു്, ഇരട്ടിമധുരം ഇവ ഒന്നരപ്പലംവീതം പതിനാറിടങ്ങഴി വെള്ളത്തിൽ വെന്തു നാലിടങ്ങഴിയാക്കി അതിൽ അര ത്തുലാം പഞ്ചസാര കലക്കണം. പിന്നീടു് ആറിടങ്ങഴി കൊള്ളുന്ന ഒരു പുത്തൻകുടത്തിൽ നാഴി നെയ്യു് തേച്ചു പിടിപ്പിച്ചു് അരറാത്തൽ അമുക്കുരം പാലിൽപുഴുങ്ങി ഉണക്കിപ്പൊടിച്ചു നാഴിതേനിൽ അരച്ചു കുടത്തിനകത്തു പൂശിഉണക്കി പഞ്ചസാര കലക്കിയ കഷായവെള്ളം അ തിലൊട്ടരിച്ചു് ഒരുപലം താതിരിപ്പൂവും പൊടിച്ചിട്ടു നല്ലപോലെ അടച്ചുകെട്ടി നെല്ലിലോ നനയാത്ത മണ്ണി ലോ കുഴിച്ചുവയ്ക്കണം. പതിനഞ്ചുദിവസം കഴിയുമ്പോൾ എടുത്തു പാടനീക്കി അരത്തുടംവീതം രണ്ടുനേരവും പ ത്ഥ്യമായി സേവിക്കുക. മുലപ്പാൽ വർദ്ധിക്കും.

2. കുറുന്തോട്ടിവേരു പലം 4. ദശമൂലം പലം 4. ഇവ 8 ഇടങ്ങഴിവെള്ളത്തിൽ വെന്തു നാലൊന്നാക്കി പി ഴിഞ്ഞരിച്ചു് അതിൽ പന്ത്രണ്ടുപലം ശർക്കര കലക്കി അരിച്ചു കുറുക്കി കൊഴുത്തുവരുമ്പോൾ അതിൽ ഏലം, ഇലവർങ്ങം, പച്ചില, നാഗപ്പൂവു്, ചുക്കു്, മുളകു്, തിപ്പ ലി ഇവ മൂന്നുകഴഞ്ചുവീതം പൊടിച്ചു് ആയത്തും ഉഴുന്നുമാ

വു്, ഗോതമ്പുമാവു്, അമുക്കുരപ്പൊടി, ക്രുവന്തറു്, ജീര കപ്പൊടി, നെല്ലിക്കായുടെ ഊറൽ, പാൽമുതക്കിൻകിഴ ങ്ങിൻെറ ഊറൽ, തവിട്ടു്, തെററിപ്പൂവിൻെറ പൊടി, പാലിൽ പുഴുങ്ങി ഉണങ്ങിയ നായ്ക്കുരുണപ്പരിപ്പിൻപൊ ടി ഇവ ഉഴക്കുവീതം ഇട്ടിളക്കി പഞ്ചസാര, കൽക്കണ്ടു്, മുന്തിരങ്ങ, നെയ്, തേൻ ഇവയും ചേൎത്തുവച്ചിരുന്നു് ഓ രോ രൂപാത്തൂക്കം വീതം രണ്ടുനേരവും സേവിക്കുക; പുറ കെ പാൽകൂട്ടി ഭക്ഷണം കഴിക്കുക.

സ്തനവിദ്രധി

സക്ഷീരാവാപ്യഗൎഭാവാ
പ്രാപ്യദോഷഃ സ്തനൌസ്ത്രിയഃ
പ്രദൂഷ്യമാംസരുധിരം
സ്തനരോഗായകല്പതേ.

പാലുള്ളതും ഇല്ലാത്തതുമായ സ്ത്രീകളുടെ സ്തനങ്ങ ളിൽ വാതാദിദോഷങ്ങൾ പ്രവേശിച്ചു മാംസത്തേയും ര ക്തത്തേയും ദുഷിപ്പിച്ചു സ്തനവിദ്രധികളെ ഉണ്ടാക്കുന്നു.

സ്തനവിദ്രധികൾ അഞ്ചുവിധമാകുന്നു.

വാതഹതമായ സ്തനവിദ്രധി.

കൃഷ്ണോരുണോവാവിഷമോ
ഭൃശമത്യൎത്ഥവേദന
ചിത്രോത്ഥാനപ്രപാകശ്ച
വിദ്രധിൎവ്വാതസംഭവഃ

വാതഹതമായ സ്തനവിദ്രധി നിറത്തിൽ കറുത്തോ ചുവന്നോ ഇരിക്കും. അതു് ഏററവും വേദനയോടുകൂടി ഉത്ഭവിച്ചു ചിലപ്പോൾ അല്പമായിട്ടും ചിലപ്പോൾ വലു തായിട്ടുമിരിക്കും. അതിൻെറ ഉത്ഭവവും പാകവും പലവിധമാകുന്നു.

ചികിത്സ

1. മഞ്ഞൾ, വേപ്പിൻതൊലി, ഇന്തുപ്പ് ഇവ സമം അരച്ചു മുലമേൽ തേയ്ക്കുക.

2. എള്ളും ആവീരക്കുരുവുംകൂടെ വറുത്തു പാലിൽ അരച്ചു വെണ്ണയിൽ ചാലിച്ചു തേയ്ക്കുക.

3. പതിനാറുപലം വിളഞ്ഞ വേപ്പിൻതൊലി പതിനാറിടങ്ങഴി വെള്ളത്തിൽ വെന്തു നാലിടങ്ങഴിയാക്കി അതിൽ 25 പലം ശർക്കര കലക്കണം. പിന്നീട് ആറിടങ്ങഴികൊള്ളുന്ന ഒരു കുടത്തിൽ നാഴി കന്നിൻനെയ്യ് തേച്ചുപിടിപ്പിച്ചു രണ്ടരപ്പലം ഗുഗ്ഗുലു മഞ്ഞപ്പാലിൽ പുഴുങ്ങിയുണക്കി പൊടിച്ചു നാഴി തേനിൽ അരച്ചു കുടത്തിനകത്തു പൂശിയുണക്കി പ്രസ്തുത കഷായവെള്ളം അതിലോട്ടരിച്ച് ഒരുപലം താതിരിപ്പൂവും പൊടിച്ചിട്ടു നല്ലപോലെ അടച്ചുകെട്ടി നെല്ലിലോ നനയാത്ത മണ്ണിലോ കുഴിച്ചുവച്ചിരുന്ന് പതിനഞ്ചുദിവസം കഴിയുമ്പോൾ എടുത്തുപാടനീക്കി അരത്തുടംവീതം രണ്ടുനേരവും സേവിക്കുക.

പിത്തഹതമായ സ്തനവിദ്രധി.

പക്വോദുംബരസംകാശഃ
ശ്യാമോ വാ ജ്വരദാഹവാൻ
ക്ഷിപ്രോത്ഥാനപ്രപാകശ്ച
വിദ്രധിഃ പിത്തസംഭവഃ

പിത്തഹതമായ സ്തനരോഗം അത്തിപ്പഴംപോലെയോ കറുവാളിച്ചോ ഇരിക്കും. ജ്വരവും ഉഷ്ണവുമുണ്ടാകും. വേഗം പൊങ്ങുകയും പാകംവരികയും ചെയ്യും.

ചികിത്സ

1. ത്രിഫല, എള്ള്, ആവണക്കിൻകുരുവ്, ഇരട്ടിമധുരം ഇവ സമം അരച്ച് ഉരുക്കുനെയ്ക്കൂട്ടി തേനിൽ കുഴച്ചു മുലമേൽ പൂശുക.

2. വേപ്പിൻതൊലി, മാംപൂവു്, ആവണക്കിൻവേർ, കൂവളത്തിൻവേർ ഇവ മൂന്നുകഴഞ്ചുവീതംകൊണ്ടു കഷായംവച്ചു തേൻ മേമ്പൊടിചേൎത്തു സേവിക്കുക.

കഫഹേതമായ സ്തനവിദ്രധി.

ശരാവസദൃശഃപാണ്ഡു-
ശ്ശീതസ്നിഗ്ദ്ധോല്പവേദന
ചിരോത്ഥാനപ്രപാകശ്ച
വിദ്രധിഃ കഫസംഭവഃ

കഫഹേതമായ സ്തനവിദ്രധി ഏററവും വലുതായിട്ടും വെളുത്ത നിറമായിട്ടും തണുപ്പോടും സ്നിഗ്ദ്ധതയോടും അല്പമായ വേദനയോടുംകൂടിയിരിക്കും. വൎദ്ധിക്കാനും പഴുക്കാനും വളരെക്കാലം വേണ്ടിവരും.

ചികിത്സ

1. പന്നൽകിഴങ്ങു് ഇടിച്ചുപിഴിഞ്ഞ നീരിൽ എള്ളും ആവണക്കരിയും പുഴുങ്ങിയരച്ചു വെണ്ണയിൽ ചാലിച്ചു തേയ്ക്കുക.

2. കരുന്തോട്ടിവേർ, പെരുമരത്തിൻവേർ, തുമ്പക്കുടം, കുടകപ്പാലവേർ, ഉഴിഞ്ഞ, ചുക്കു് ഇവ രണ്ടുകഴഞ്ചുവീതംകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടി ചേൎത്തു സേവിക്കുക.

സന്നിപാതഹേതമായ സ്തനവിദ്രധി.

നാനാവൎണ്ണരുജാസ്രാവോ
ഘാടാലോ വിഷമോമഹാൻ
വിഷമംപച്യതേചാപി
വിദ്രധിസ്സാന്നിപാതികഃ

സന്നിപാതഹേതമായ സ്തനവിദ്രധി കറുത്തും മഞ്ഞളിച്ചും വെളുത്തുമിരിക്കും. കുത്തിനോവു്, ഉഷ്ണം, ചൊറി

ച്ചിൽ ഇവയോടും അല്പമായി മഞ്ഞളിച്ചും വെളുത്തുമി രിക്കുന്ന ചലത്തോടും സദാ വേദനയോടുകൂടിയും അഗ്രമു യൎന്നും വിഷമമായും വലുതായുമിരിക്കും. ചിലപ്പോൾ പ ഴുക്കയും ചിലപ്പോൾ പഴുക്കാതിരിക്കയും ചിലപ്പോൾ ക ഴിഞ്ഞിരിക്കയും ചിലപ്പോൾ ഉയൎന്നിരിക്കയും ചെയ്യും.

1. എള്ളു്, കടുകു്, നെല്ലു്, കോടിയുടപ്പൻ, മു ത്തങ്ങാക്കിഴങ്ങു്, ത്രിഫല, മുളകു്, ചുക്കു്, വരട്ടുമഞ്ഞൾ, വരകു്, ഒരുവേരൻ, കുടകപ്പാലയരി, രാമച്ചം, തിനയ രി, ആവണക്കരി ഇവ സമം അരച്ചുണക്കി പൊടിച്ചു് എണ്ണയിലും നെയ്യിലും ചാലിച്ചു പൂശുക.

2. ചെറുകടലാടി, വെള്ളിലവേരു്, വയൽചു ള്ളിവേരു്, ഗരുഡക്കൊടിഃവേരു്, പൊന്മെഴുകു്, കറപ്പു് ഇവ സമം അരിഞ്ഞു വെളിച്ചെണ്ണയിൽ വറുത്തരച്ചു മു ലയിൽ പൂശുക. പെരുന്തുടരിയുടെ വേരും ചെറുകരി യിലിന്റെ വേരുംകൂടെ അരിഞ്ഞിട്ടു വെള്ളംവെന്തു് ആ വെള്ളംകൊണ്ടു മുല തേച്ചുകഴുകുക.

3. മേൽവിവരിച്ച നിംബാരിഷ്ടം സേവിക്കുക.

ക്ഷതഹതമായ സ്തനവിദ്രധി.

തൈസ്തൈർഭാവൈരഭിഹതേ
ക്ഷതേവാ പത്ഥ്യകാരിണഃ
ക്ഷതോഷ്മാ വായുവിസൃത-
സ്സരക്തംപിത്തമീരയേൽ
ജ്വരസ്തൃഷ്ണാ ച ദാഹശ്ച
ജായന്തേ തസ്യദേഹിനഃ
ആഗന്തുവിദ്രധിർഹ്യേഷ
പിത്തവിദ്രധിലക്ഷണം.

തടി, മൺകട്ട മുതലായവയെക്കൊണ്ടോ ആയുധം കൊണ്ടോ മുറിവേററതിന്റെശേഷം അപത്ഥ്യങ്ങളെ ചെ

യ്യാൽ ആ മുറിവിലെ ചൂട് വായുവിനാൽ വ്യാപിക്കപ്പെട്ടു രക്തത്തേയും പിത്തത്തേയുമിളക്കും. അവൾക്കു ജ്വരവും തണ്ണീർദാഹവും ഉഷ്ണവുമുണ്ടാകും. അപ്പോഴുണ്ടാകുന്ന വിദ്രധിക്കു ആഗന്തുകവിദ്രധിയെന്നു പേരുണ്ടു. അതു പിത്തഹേതമായ വിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയിരിക്കും

ചികിത്സ

1. കുറെ കുന്തുരുക്കം വെളിച്ചെണ്ണയിലിട്ടു വെന്തുതിളച്ചുവരുമ്പോൾ കുറെ മുരിങ്ങയിലകൂടെയിട്ടു വെന്തതിനുശേഷം വെള്ളത്തിലൊഴിച്ചു ഞെവിടി കൈയിൽ പററുന്ന കുഴമ്പു വടിച്ചെടുത്തു മുലയിൽ പൂശുക.

2. പിച്ചകത്തില, വേപ്പില, പടവലത്തണ്ടു, കരിനൊച്ചിയില, ചെറുകറുക ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ കടുക്, ത്തുത്തു, അതിമധുരം, മഞ്ചട്ടിപ്പൊടി, പൊന്മെഴുക്, പുകിൻകുരുവു, ചെഞ്ചല്യം, നറുനീണ്ടി ഇവ അരക്കഴഞ്ചുവീതം അരച്ചു കലക്കി നാഴിനെയ് വെന്തു മുലയ്ക്കു നെയ്ശീലയിടുക.

ഈ അഞ്ചുവിധമായ സ്തനവിദ്രധികളും പഴുത്തു അധികമായി വ്രണപ്പെട്ടുന്നപക്ഷം താഴെപ്പറയുന്ന ചികിത്സകൾ ചെയ്താൽ രോഗം പെട്ടെന്നു ശമിച്ചു സുഖാധീനയായി ഭവിക്കുന്നതാണു.

1. കാഞ്ഞിരത്തിൻവേരു, ശതകുപ്പ ഇവകൊണ്ടുള്ള കഷായത്തിൽ മുല ദിവസേന വൃത്തിയായി തേച്ചു കഴുകുക.

2. കൊടിത്തൂവ സമൂലം, ചെറുനാരകത്തില ഇവ സമം ഇടിച്ചുപിഴിഞ്ഞ ഇരുനാഴിനീരിൽ രണ്ടുകഴഞ്ചു കരുത്തീയവും ഒരുകഴഞ്ചുതുത്തും ഒരുകഴഞ്ചു തുരിശും അരക്കഴഞ്ചു കർപ്പൂരം കൂടെ അരച്ചുകലക്കി നാഴിമരവട്ടിയെണ്ണ

യും നാഴി പുങ്കിൻതൊലിനീരും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു തുണിമുക്കി വ്രണത്തിൽ ഇടുക:

3. ഒരുതുപാതുക്കം പാവുപൊടിയും സമം ഞവരയരിപ്പൊടിയുംകൂടെ നാഴിപ്പാലിൽ കുറുക്കി പഞ്ചസാരചേൎത്ത് അത്താഴപ്പത്ഥ്യമായി സേവിക്കുക.

## III

### ബാലരോഗനിദാനം.

ബാലരോഗനിദാനത്തെ
മാലകന്നിഹ ചൊല്ലുവാൻ
കാലഭൈരവനായീടും
ശൂലപാണി തുണയ്ക്കണം. 1
പെററുഭൂമിയിൽ വീഴുമ്പോൾ
തെററന്നാമയമാശിശും
പററിച്ചേൎന്നങ്ങിരുന്നീടും
കുററമല്ലതു ലൗകികം. 2
പയ്യനാമയമുള്ളപ്പോൾ
ചെയ്യുവാനഗദങ്ങളും
നൊയ്യുനോതിപ്ഫലിപ്പിക്കാൻ
പയ്യവേ തുനിയുന്നിതാ. 3
ചരണങ്ങൾ കുടഞ്ഞങ്ങു
കരലാൎന്നു കരഞ്ഞിടും
ശരിക്കങ്ങു മുലപ്പാലും
കുടിക്കില്ലവനും ദൃഢം 4
മലമൂത്രങ്ങൾ ബന്ധിച്ചു
ട്ടലപ്പോടു കരഞ്ഞിടും
പലയോഗങ്ങൾ ചെയ്തീടിൽ
ചിലഭേദങ്ങൾ വന്നിടും. 5

തൊണ്ടയിൽ എച്ചിലുണ്ടായി-
ട്ടിണ്ടലോടും കരഞ്ഞിടും
തൊണ്ടപാരമടച്ചീടും
ഉണ്ടാം ദുശ്ശീലമാകിലും. 6
പെട്ടെന്നു ഞെട്ടിക്കേണീടും
കുട്ടിയും പനികൊണ്ടഹോ
കയ്യും കാലും കറുത്തീടും
മെയ്യുമങ്ങു ചുവന്നിടും. 7
പൊക്കിളും ചെവിയും കണ്ണും
ചിക്കെന്നങ്ങു പഴുത്തിടും
അക്കരം വായിലുണ്ടായി
വിക്കി വിക്കിക്കരഞ്ഞിടും. 8
സരിക്കും മലവും പാരം
തരിക്കും കൈകൾ കാലുകൾ
മുഴയ്ക്കും കണ്ണുമൂലത്തിൽ
കഴലയ്ക്കുമതേററവും. 9
കക്ഷങ്ങൾ രണ്ടിലും വീങ്ങി
സൂക്ഷ്മമായവ പൊട്ടിടും
രക്ഷചെയ്താൽ ശമിച്ചീടും
ശിക്ഷയോടതു തേറുക 10
തുമ്പമേകുന്നു ബാലക്ക്-
ങ്ങൻപത്തൊന്നു കരപ്പനും
ഔഷ്ണ്യം പക്ഷിതൻപീഡ
മെയ്യിൽ നാലെന്നുരച്ചിടാം. 11
വാർപ്പോപതാപം നാലായി-
ട്ടേർപ്പെടുന്നിഹ ബാലരിൽ
വീർപ്പങ്ങെഴും ചെമ്പരപ്പൻ
അഗ്രഗണ്യനമാണതിൽ 12

ഇവയ്ക്കുപുറമേദണ്ഡം
പലതും വന്നുചേൎന്നിടും
അവയെല്ലാമറിഞ്ഞീടാൻ
പണിയാണു ഭിഷക്കിനും. 13

ബാലപ്രായമതിനുള്ളിൽ
ബാലഗ്രഹണിയെന്നൊരു
ബാധകം ബാലകന്മാൎക്ക-
ങ്ങാധിപാരം വരുത്തിടും. 14

ഓരോതിങ്ങളിലോരോപേ-
രോരാതങ്ങതിനുണ്ടഹോ
പാരാതബ്ദമതാകുമ്പോൾ
പേരും തങ്ങളിലുള്ളതും. 15

ഈവണ്ണം പതിനാറാണ്ടും
തീവ്രമായ് വ്യഥചെയ്തിടും
ബാധകങ്ങൾ വിരോധിപ്പാൻ
യോഗമുണ്ടിഹ പാൎക്കുകിൽ. 16

രോഗചിഹ്നം കണ്ടറിഞ്ഞു
യോഗമേകുകിലാദരാൽ
രോഗി പൂൎണ്ണസുഖം പൂണ്ട-
ങ്ങൂഴിതന്നിൽ വളൎന്നിടും 17

പററിക്കൊള്ളുന്നൗഷധങ്ങൾ
തെററില്ലാതെ കൊടുക്കിലും
മുററുമീശ്വരകാരുണ്യം
പററിച്ചേൎന്നങ്ങിരിക്കണം. 18

ഉണ്ടാകുന്നിവകൂടാതെ
ഇണ്ടലാൎന്നൊരു രോഗവും
പണ്ടുപണ്ടേയിതിൻനാമം
"പറംകി" എന്നിഹ ചൊൽവതും 19

തള്ളയ്ക്കുള്ളൊരു രോഗംതാൻ
പിള്ളയ്ക്കും ശോണിതംവഴി
ഉള്ളിൽ കടന്നു തിങ്ങീട്ടു
പൊള്ളുതോറും വ്രണപ്പെട്ടും. 20

മുടിയങ്ങു കൊഴിഞ്ഞീടും
അടരും തന്നുചർമ്മവും
വടിവോടിഹ കണ്ടീടിൽ
നൽകീടാം കേരതൈലവും. 21

അതുകൊണ്ടു ശമിക്കാഞ്ഞാൽ
ചിതമോടങ്ങുപാവത്തും
കഷായമാക്കി നൽകേണം
മുഷിയാതിഹ തള്ളയും. 22

എന്നിട്ടും ഫലമില്ലെങ്കിൽ
ജന്യജായകുടിച്ചഹോ
സ്തന്യമേകുകിലബ്ബാലൻ
ധന്യനായ് വരുമോക്കണം. 23

പഞ്ചയജ്ഞം ദിനംതോറും
പഞ്ചമെന്യേ നടത്തണം
പഞ്ചബാണാരിതൻപാദം
നെഞ്ചകത്തിൽ നിനയ്ക്കണം. 24

സാധുക്കൾക്കുളവായീടു-
ന്നാധിതീർത്തു സുരക്ഷണം
സാധിക്കിലതുതാനല്ലോ
ശുദ്ധധർമ്മ സുലക്ഷണം. 25

സിദ്ധമായുള്ളൊരൌഷധങ്ങൾ
ബുദ്ധിപൂർവ്വകമായഹോ
സിദ്ധമാക്കിക്കൈവശത്തിൽ
ബദ്ധമോദേനവയ്ക്കണം. 26

പാനലേപനമോരോന്നും
പാനയോഗ്യമതാക്കണം
ഹീനചിന്തകളൊന്നുംതൻ
മാനസത്തിലുദിക്കൊലാ. 27

വിനയേകുന്ന രോഗങ്ങളും
ഇനിയുംപലതുണ്ടഹോ
തുനിയുന്നവചൊല്ലീടാൻ
വിനയാനുചിതമീദൃശം. 28

തലയിൽമുഴയുണ്ടായി
മുഖംകാണാ, ചുവന്നിടും
പഴുത്തുപൊട്ടുകെന്നുള്ള
തില്ലതിന്നാങ്ങൊരിക്കലും. 29

കുറങ്ങുംതലയുംപാരം
ചിരങ്ങുംവന്നുകൂടുമേ
തലരോമംകൊഴിഞ്ഞീടും
പഴക്കം ചെവിപാരമായ്. 30

കണ്ണുരണ്ടുംചുവന്നിട്ടു
പഴുത്തങ്ങുപുറപ്പെടും
ബാലശുക്ലമതെന്നുള്ള
രോഗവുംപാരമായഹോ. 31

കണ്ണിൽമാംസമതുണ്ടായി
മിഴിയുന്തൽഭവിക്കിലോ
സിദ്ധൌഷധങ്ങൾചെയ്താലും
സാദ്ധ്യമല്ലതൊരിക്കലും. 32

മൂക്കുപാരമടച്ചീടും
സ്രവിക്കുംചലവുംദൃഢം
ആക്കമൊന്നിനുമില്ലാതെ
ചെക്കനങ്ങു കരഞ്ഞിടും. 33

വായിൽ പുണ്ണുകളുണ്ടായി
പ്പായുന്നാംബുനിരന്തരം
കായക്ലേശമതുണ്ടായി
കായക്കഞ്ഞികുടിച്ചിടാ. 34

ചെവികൾക്കപുറംവീങ്ങി-
ട്ടുരുവാകുന്നകുരുക്കളും
മരുന്നതേച്ചാൽപൊട്ടീടും
മരിക്കില്ലതിനാലഹോ. 35

വരുംകണ്ഠമതിൻചുററും
പരുക്കൾപലമാതിരി
പഴുത്തിട്ടവപൊട്ടീടിൽ
പൊറുക്കാൻപണിയായ്വരും. 36

രണ്ടുകൈചേപ്പിലുംവന്ന-
ങ്ങണ്ടപോലെമുഴച്ചിടും
പൊട്ടിയാചലുചിന്നീടും
മൂട്ടംവിദ്രധിയെന്നപോൽ. 37

ആഖുതൻഗരളംപോലെ
ദേഹമാസകലംമുഴ
ശോണവണ്ണമതാന്നിട്ടു
മുഖമില്ലാതെവന്നിടും 38

ശോണിതംഎന്നപോൽദേഹം
ക്ഷീണിപ്പിക്കുമതേററവും
കൌമാരദശവിട്ടെന്നാൽ
പ്രമേഹക്കുരുവാണതും. 39

മാറത്തങ്ങുകുരുത്തീടും
പാറപോലെകുരുക്കളും
പ്രായംചെന്നവക്കാകിൽ
കണ്ഠമാലയതാണുപോൽ. 40

ഉദരേ വൃത്തമായ് വീങ്ങി-
യുദിക്കുന്നകുരുക്കളും
പനിയും പാരമായ് ച്ചേരും
മെലിയുംമേനിയും തഥാ. 41

പൊട്ടിച്ചലമൊലിച്ചീടും
തിട്ടമായ് കുത്തിമൂടിടും
പെട്ടെന്നാഗ്നികുറഞ്ഞീടും
കിട്ടുംസൌഖ്യം ചികിത്സയിൽ. 42

പഴുക്കുംപൊക്കിളങ്ങേററം
നഴുകുംകൃമിപാരമായ്
പെരുകുംവിരയുംകുംഭേ
സ്രവിക്കാ മലവുംക്രമാൽ. 43

നാഭിതൊട്ടഥകീഴ്പ്പോട്ടു
നീരുണ്ടായിവലഞ്ഞിടും
കൊടിയുംപാരമായ് വീങ്ങും
മൂത്രംപോകാതെയുംവരും. 44

ഊരുമൂലദ്വയത്തിങ്കൽ
ചോരവർണ്ണമതായൊരു
നീരുവന്നു ചമഞ്ഞീടിൽ
ഭൂരിഖേദമതായ് വരും 45

അന്നീരളവേ പെരുകീ-
ട്ടാസനംവരെയെത്തിയാൽ
വീങ്ങിക്കുരുക്കളായിട്ടു
പൊട്ടിമെല്ലെവ്രണിച്ചീടും. 46

പനിയങ്ങുമുതിർന്നിട്ടു
തുടവീങ്ങിവരുംദൃഢം
കനിഞ്ഞിട്ടതുപൊട്ടായ്കിൽ
വിനനീങ്ങിയിരുന്നിടാം. 47

മുട്ടരണ്ടുംകുടംപോലെ
വീങ്ങിയങ്ങവപൊട്ടിയാൽ
കുട്ടികൾക്കതു ചിന്തിക്കിൽ
കഷ്ടമെന്നുരചെയ്തിടാം. 48
മുട്ടതൊട്ടുഥകീഴ്പ്പെട്ട
കുട്ടികൾക്കൊരുരോഗവും
പെട്ടീടുന്നതുചൊല്ലീടാം
കഷ്ടമായ ചിലന്തിയും 49
പഴുത്തിട്ടങ്ങൊലിച്ചീടും
കൊഴുത്തുള്ള ചലങ്ങളും
മുററുമങ്ങവയിൽക്കൂടി
ചെററപ്പുണ്ണതിലെന്നപോൽ 50
കേശാദിപാദപര്യന്തം
ക്ലേശഭ്രൂയിഷ്ടമായൊരു
കുരുക്കളങ്ങുണ്ടായ് പൊട്ടി
സരിക്കും ചലജലങ്ങളും 51
സന്ധുക്കൾതന്നിൽനിന്നിട്ടു-
ങ്ങൂറിയൂറിയൊലിച്ചിടും
രക്തവും ചലവുംവെള്ളം
വൻചിലന്തിക്കുലക്ഷണം 52

## IV

### ബാലപരിചരണവും രോഗനിവാരണവും

### 1. ബാലപരിചരണം.

1. പ്രസവംകഴിഞ്ഞു പൊക്കിൾക്കൊടിവേധം നടന്നാലുടൻ ശിശുവിനെ ഇന്തുപ്പു പൊടിച്ചിട്ടു ചാലിച്ചു വെണ്ണയോ ബലാതൈലമോ നാല്പാമരപ്പട്ടഇടിച്ചുപൊടി

ച്ച പൊടിയോ തേച്ചു മന്ദോഷ്ണജലത്തിൽ കുളിപ്പിച്ചു ഫ്ലാനൽത്തുണിയിൽ പൊതിഞ്ഞുകിടത്തണം.

2. അനന്തരം പൊന്നും തേനും കൊടുക്കണം. ഇതു കുട്ടിയുടെ പ്രസൂതിക്ലേശം തീരുന്നതിന്നും രക്തശുദ്ധീകരണത്തിന്നും ജീവശക്തിക്കും ആയുർബലത്തിന്നും ഉത്തമമായിട്ടുള്ളതാണു്.

3. പിന്നീടു സ്തന്യപാനം ചെയ്യിക്കണം. തള്ളയുടെ മുലയിൽ പാലില്ലെങ്കിൽ ആട്ടിൻപാലോ പശുവിൻപാലോ സമം വെള്ളം ചേൎത്തു ചൂടുപിടിപ്പിച്ചു് അല്പാല്പമായി കൊടുക്കയല്ലാതെ അന്യസ്ത്രീകളുടെ പാൽ കൊടുക്കുന്നതു് ഒരിക്കലും വിഹിതമല്ല. ശിശുക്കൾക്കുണ്ടാകുന്ന പല രോഗങ്ങൾക്കും കാരണം സ്തന്യദൂഷ്യമാണെന്നു് അറിഞ്ഞിരിക്കേണ്ടതാവശ്യം. സ്തന്യദൂഷ്യംകൊണ്ടു ശിശുക്കൾക്കു വിശേഷവിധിയായി കുക്കൂണമെന്നും പരിഭവമെന്നും രണ്ടു രോഗങ്ങൾ ഉണ്ടാകുന്നുണ്ടു്.

കുക്കൂണം

കുക്കൂണകഃ ക്ഷീരദോഷാ-
ച്ഛിശൂനാമക്ഷിവർത്മനി
ജായതേതേനതന്നേത്രം
കണ്ഡൂരഞ്ച സ്രവേന്മുഹുഃ 1
ശിശുഃ കുൎയ്യാല്ലലാടാക്ഷി-
കൂടനാസാവഘർഷണം
ശക്തോ നാൎക്കപ്രഭാം ദ്രഷ്ടും
നവർത്മോന്മീലനക്ഷമഃ 2

പാലിന്റെ ദോഷംകൊണ്ടു ശിശുവിന്റെ കൺപോളയിൽ കുക്കൂണമെന്നൊരു വ്യാധിയുണ്ടാകും. അതുഹേതുവായിട്ടു കണ്ണു ചൊറിയുകയും കണ്ണിൽനിന്നു കൂടെക്കൂടെ വെള്ളമൊലിക്കയും നെററിയും കണ്ണും മൂക്കും കൈകൊ

ണ്ടുതിരുമ്മുകയും ചെയ്യും. അതിന്നു സൂര്യരശ്മിയിൽ നോക്കുന്നതിന്നും കൺപോളകളെ ഉളക്കുന്നതിന്നും കഴിയുന്നില്ല.

ശിശു മുലകുടിമാറുന്നതിന്നുമുൻപ് മാതാവ് വീണ്ടും ഗർഭിണിയായാൽ അവളുടെ പാൽ കുടിക്കുന്നത് ആപല്ക്കരമാകുന്നു. എന്തെന്നാൽ അതു ഹേതുവായിട്ടു ശിശു പരിഭവം എന്നൊരു രോഗത്താൽ പീഡിതനായി വലയുന്നു.

പരിഭവം.

മാതുഃ കുമാരോ ഗർഭിണ്യാം
സ്തന്യം പ്രായഃ പിബന്നപി
കാസാഗ്നിസാദവമഥു
തന്ദ്രാകാർശ്യാരുചിഭ്രമൈഃ.
യുജ്യതേ കോഷ്ഠവൃദ്ധ്യാ ച
തമാഹുഃ പാരിഗർഭികം
രോഗം പരിഭവാഖ്യഞ്ച
യുഞ്ജ്യാത്തത്രാഗ്നിദീപനം

ഗർഭിണിയായ മാതാവിന്റെ പാൽ കുടിക്കുന്ന ബാലന്നു ചുമയും അഗ്നിമാന്ദ്യവും ഛർദ്ദിയും മടിയും അതികാർശ്യവും അരുചിയും തലതിരിച്ചിലും ഉണ്ടാകുന്നു. അവന്റെ വയറു വലുതായിവരും. അതിന്നു അഗ്നിദീപ്തികരമായ ഔഷധങ്ങൾ സേവിക്കേണ്ടതാണ്.

മേൽവിവരിച്ച രണ്ടു രോഗങ്ങൾക്കും ചികിത്സകൾ രോഗനിവാരണം എന്ന വിഭാഗത്തിൽ പറയപ്പെടുന്നതുകൊണ്ടു ഇവിടെ എഴുതുന്നില്ല.

4. മലമൂത്രവിസർജ്ജനാനന്തരം ശിശുവിനെ ശൗചംചെയ്യിക്കാതിരിക്കയോ മൂത്രപുരീഷാദികളിൽകിടത്തുകയോ അരുത്. പക്ഷിഗ്രഹം മുതലായ പീഡകൾ

ശിശുക്കൾക്കുണ്ടാകുന്ന ശൌചഭ്രംശം മുതലായവ വൃത്തികേടുകൾകൊണ്ടാകുന്നു.

5. ശിശുക്കളെ മുണ്ടുതൊട്ടിലിലോ അഴുക്കടഞ്ഞു നാററിത്തുറിയ വസ്ത്രങ്ങളിലോ കിടത്തരുതു്. അങ്ങനെയായാൽ അവക്കു യഥേഷ്ടം നിവൎന്നുകിടന്നു ശ്വാസോച്ഛ്വാസം ചെയ്യുന്നതിനും പുറമെനിന്നു ശുദ്ധവായു ലഭിക്കുന്നതിനും തടസ്സംനേരിടുകയും അഴുക്കടഞ്ഞ വസ്ത്രങ്ങളിൽനിന്നു ഉൽഭൂതമാകുന്ന കൃമികൾ ശരീരത്തിൽ വ്യാപിച്ചു ചൊറി ചിരങ്ങു മുതലായ ഉപദ്രവവ്യാധികൾ ഉണ്ടാകയും ചെയ്യും. അതുകൊണ്ടു ശിശുക്കളെ പലകത്തൊട്ടിലിൽ കിടത്തുകയും ഉപയോഗപ്പെടുത്തുന്ന തുണികളും പായുകളും ദിവസേന ചൂടുവെള്ളത്തിൽ നനച്ചു വൃത്തിയാക്കി ഉണക്കി സൂക്ഷിക്കയും വായുസഞ്ചാരം ധാരാളമുള്ള മുറിയിൽ കുഞ്ഞുങ്ങളെ കിടത്തുകയും ചെയ്യണം. ശുദ്ധവായുക്കൂടാതെ ഒരുനിമിഷംപോലും പ്രാണിലോകത്തിനു ജീവിക്കുവാൻ കഴിയുന്നതല്ല.

6. ലാക്റ്റജൻ, നെസിൽഫുഡ് മുതലായ പല ഭക്ഷണസാധനങ്ങളും ആകൎഷണീയമായ ലേബലുകളോടുക്കൂടി കുട്ടികളെ ഉദ്ദേശിച്ചു ശീമയിൽനിന്നു വരുന്നുണ്ടെങ്കിലും അവയൊന്നും മുലപ്പാലോളം പോഷണകരങ്ങൾ അല്ലാത്തവയായതുകൊണ്ടു തള്ളയ്ക്കു പാലുള്ളപ്പോൾ പിള്ളയ്ക്കു അന്യഭക്ഷണസാധനങ്ങൾ കൊടുക്കുന്നതു ഒരിക്കലും ആശാസ്യമല്ല. അഥവാ കൊടുക്കുന്നതായാൽ കുട്ടികളുടെ വയററിൽ ഇരയും കൃമിയും വൎദ്ധിക്കുന്നതും അതിസാരം ഗ്രഹണി മുതലായ പല സുഖക്കേടുകളുണ്ടായി കുട്ടികളുംകാലും പൃഷ്ഠവുംതേഞ്ഞു വയറുചാടി വികൃതരൂപിയായും ക്ഷീണായുസ്സായും ഭവിക്കുന്നതുമാകുന്നു. അതുകൊണ്ടു ശിശുവിനുസ്തന്യമുള്ളപ്പോൾഇതരാഹാരംവൎജ്ജ്യമാകുന്നു.

7. കുട്ടികൾ യാതൊരു പീഡയുംകൂടാതെ സുഖശരീരികളായിരിക്കുന്ന സന്ദൎഭങ്ങളിലുമവക്കു മരുന്നുകൊടു

ക്കുന്ന ഒരു സമ്പ്രദായം നാട്ടുകാരുടെ ഇടയിൽ ഇന്നും നട പ്പുണ്ടു്. ഇതു തെററായ ഒരു നടപടിയാണെന്നു പറയാതെ നിവൃത്തിയില്ല. തങ്ങളുടെ കുട്ടികൾക്കു രോഗമുണ്ടാകാതെ ഇരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി മാതാപിതാക്കന്മാർ ചെയ്യുന്ന ഈ അവജ്ഞാവൃത്തി രോഗത്തെ ക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നതു്. കുട്ടികളുടെ ശരീരത്തിൻെറ സാമാന്യശീഘ്രഗതികളെ അറിഞ്ഞു് അവക്കു പോഷണകരങ്ങളായ ഭക്ഷ്യപേയാദികളെ നല്കുകയും ശരീരവ്യായാമത്തിനുതകുന്ന നിർദ്ദോഷങ്ങളായ കളികളെ നിർദ്ദേശിച്ചുകൊടുക്കുകയും ചെയ്യുന്നതാണു് രോഗംവരാതെ സൂക്ഷിക്കുന്നതിനുള്ള പ്രത്യൗഷധങ്ങൾ. അതുകൊണ്ടു് ശിശുക്കൾക്കു രോഗം വരാതിരിക്കുന്നതിനു മുൻകൂട്ടി മരുന്നു സേവിപ്പിക്കുന്നതു് ഒരു കരുതലാണെന്നു വിജാരിക്കുന്നതു് അബദ്ധം.

8. കുഞ്ഞുങ്ങളെ അഞ്ചാമത്തെ വയസ്സുവരെ, കൂലിവേലക്കാരൻെറ കുട്ടികളായിരുന്നാലും രാജകുമാരന്മാരെപ്പോലെ കരുതി പരിചരിക്കണം.

9. ബാലന്മാരുടെ ഹൃദയം ബാലവല്ലികൾപോലെ, വളത്തുന്ന ദിക്കിലേക്കു പോകുന്നതുകൊണ്ടു് അവക്കു ശൈശവത്തിൽതന്നെ സന്മാർഗ്ഗപന്ഥാവു തെളിച്ചുകൊടുത്തു് അവരെ ആ വഴിക്കുകൂടെ നയിക്കണം.

10. കുഞ്ഞുങ്ങൾക്കു കുടിക്കുന്നതിനും രോഗബാധയുണ്ടാകാതിരിക്കുന്നതിനും മുലകുടിപ്പിക്കുന്നതിനു മുൻപും പിൻപും മുലക്കണ്ണു കഴുകേണ്ടതാവശ്യമത്രെ. അന്യശിശുക്കളെക്കൊണ്ടു സ്തന്യപാനംചെയ്യിച്ചാൽഅവരുടെ വായിലെ തുപ്പലും പാലും ചേൻ മുലക്കണ്ണു കല്ലിക്കുകയും തന്മൂലം തൻെറ കുട്ടി പാലുകുടിക്കാൻ പാടില്ലാതെ സങ്കടപ്പെടുകയും ചെയ്യും. അതുകൊണ്ടു് ആ വിഷയത്തിലും മാതാവിൻെറ ശ്രദ്ധ പതിയേണ്ടതാവശ്യമാണു്.

## 2. രോഗനിവാരണം.

### 1. മലബന്ധം.

കാരണം:—മാതാവിൻെറ ദൂഷിക്കപ്പെട്ട സ്തനൃപാനം ഹേതുവായിട്ടു കോഷ്ഠത്തിലെ വായു കോപിച്ചു മലബന്ധത്തെ ഉണ്ടാക്കുന്നു.

#### ലക്ഷണം.

മൂത്രത്തിനും മലത്തിനും തടവു്, വയറുവീപ്പു്, വയററിൽവേദന എന്നിവയുണ്ടാകുന്നു.

#### ചികിത്സ.

1. ശക്തികുറഞ്ഞ വൈനോ മുന്തിരിങ്ങാ ഞെവിടിയ വെള്ളമോ പതിവായി കൊടുത്തുകൊണ്ടിരിക്കുക.

2. മായാക്കരച്ചു മുലപ്പാലിൽ കലക്കിക്കൊടുക്കുക.

3. കടുക്കയോ വെള്ളത്താവണക്കിൻവേരോ അരച്ചു വെണ്ണയിൽ ചാലിച്ചു കൊടുക്കുക.

4. കടുക്കായും മുന്തിരിങ്ങാപ്പഴവുംകൊണ്ടുള്ള കഷായത്തിൽ ശക്കര കലക്കികൊടുക്കുക.

### 2. മൂത്രബന്ധം.

മലത്തിൻെറ തടവുനിമിത്തം വിഗുണനായ വായു വയർവീപ്പിനേയും മൂത്രബന്ധത്തേയും ഉണ്ടാക്കുന്നു.

#### ചികിത്സ

1. വെള്ളരിപ്പഴത്തിൻെറ മാതളം ഞെവിടി നാഭിയിൽ തടവുക.

2. ഉണ്ടപ്പായൽ ഞെവിടി നാഭിയിൽ തടവുക.

3. കുരുപ്പരുത്തിവേരു് അരച്ചു പാലിൽ കൊടുക്കുക.

4. ചെമ്പരത്തിവേരും ചെറുപയറുംകൂടിയുള്ള കഷായത്തിൽ ഗോരോചന മേമ്പൊടിചേർത്തുകൊടു ക്കുക.

3. എച്ചിൽ

അണ്ണാക്കിലെ മാംസത്തിൽ കഫംകോപിച്ചു് എച്ചിൽ എന്നൊരു രോഗത്തെ ഉണ്ടാക്കുന്നു. അതുകൊണ്ടു് അണ്ണാക്കിലും ശിരസ്സിലും നിമ്നതയുണ്ടാകുന്നു. അണ്ണാക്കു വീഴുന്നതുകൊണ്ടു് കുട്ടിക്കു മുലകുടിക്കാൻ കഴിവില്ലാതെവരുന്നു. അഥവാ കുടിക്കുന്നതായാൽ അതു വളരെ പണിപ്പെട്ടു വേണ്ടിയിരിക്കുന്നു. മലം അയഞ്ഞുപോകുന്നു. തണ്ണീർദാഹവും കണ്ണിലും കഴുത്തിലും മുഖത്തും വേദനയുമുണ്ടാകുന്നു. തലപൊക്കാൻ കഴിയാതെവരുന്നു. കുടിക്കുന്നതായ പാൽ ഛർദ്ദിക്കുന്നു.

ചികിത്സ

1. വെളുത്തുള്ളിയും ഇഞ്ചിക്കിളിന്നും ഉപ്പുതന്തയുംകൂടെ അരച്ചു അണ്ണാക്കിൽ കുരുത്തിരിക്കുന്ന മുള്ളിൽ തൊടുക. മുള്ളു കരിഞ്ഞുപോകും.

2. കരിനൊച്ചിയില, പിച്ചകത്തില, പപ്പടകപ്പുല്ലു്, കറുകമണ്ട, കണ്ണിവെററില ഇവസമം ഇടിച്ചു പിഴിഞ്ഞനീരിൽ നെല്ലിക്കാത്തോടു്, പുളിഞരമ്പു്, അതിമധുരം, ജീരകം, കരിംജീരകം, കടുകുരോഹിണി ഇവ സമം അരച്ചുകലക്കി ഞുവണക്കെണ്ണവെന്തു തലയിൽതളംവയ്ക്കുയും കഴുത്തിനു പുറവും പൂശുകയും ചെയ്ക.

3. പരിചയവും പഠിപ്പും ശിശുവാത്സല്യവും ഉള്ളവരെക്കൊണ്ടു് എച്ചിൽ എടുപ്പിക്കുക.

4. പനി

ശരീരത്തിൽ അധികമായി ചൂടുണ്ടായിരിക്കുക, ഉള്ളിൽ കിടുകിടുപ്പുണ്ടായിരിക്കുക, കണ്ണുതുറക്കയും പാൽ

കുടിക്കയും ചെയ്യാതിരിക്കുക, കൂടക്കൂടെ നടുങ്ങുകയും ഞരങ്ങുകയുംചെയ്ക, പെട്ടെന്നു ഞെട്ടിക്കരെയുക, കളിയിലും ചിരിയിലും ഉത്സാഹമില്ലാതിരിക്കുക, മലമൂത്രങ്ങൾ ബന്ധിച്ചിരിക്കുക ഈവക ലക്ഷണങ്ങൾ കണ്ടാൽ കുഞ്ഞിന്നു പനിയാണെന്നു നിർണ്ണയിക്കാം.

കാരണം.

മാതാവിന്റെ സ്തനദൂഷ്യംകൊണ്ടും അജീർണ്ണംകൊണ്ടും അമിതമായ ശീതോപചാരംകൊണ്ടും നീർത്താഴ്ച കൊണ്ടും ഋതുഭേദംകൊണ്ടും ഉണ്ടാകുന്നു.

ചികിത്സ.

1. കടുകുരോഹിണി പൊടിച്ചു മുത്തങ്ങാവെള്ളത്തിൽ കലക്കി കൊടുക്കുക.

2. കടുകുരോഹിണികൊണ്ടുള്ള കഷായത്തിൽ പാലൊഴിച്ചു വററിച്ചു് ഉറയൊഴിച്ചുവച്ചിരുന്നു് പിറേറദിവസം കലക്കി വെണ്ണയെടുത്തു കുറേശ്ശ കൊടുക്കുക.

3. പപ്പടകപ്പുല്ലു്, ചുവന്ന തുളസിയില, ഞവരയില ഇവ സമം ഇടിച്ചുപിഴിഞ്ഞനീരിൽ കടുകുരോഹിണി പൊടിച്ചിട്ടു വെണ്ണമൂപ്പിച്ചു തലയിൽ തളംവെയ്ക്ക.

4. വൻകുറുന്തോട്ടിവേരു്, ചെറുതേക്കു്, ചുക്കു്, മുളകു്, തിപ്പലി ഇവകൊണ്ടുള്ള കഷായത്തിൽ രുദ്രാക്ഷം ഗോരോചന, കടുകുരോഹിണി ഇവ പൊടിച്ചു മേമ്പൊടിചേർത്തു കുറേശ്ശ കൊടുക്കുക.

5. പുളിയരണ മോരിൽ പുഴുങ്ങിയുണക്കിപ്പൊടിച്ചു തേനിൽചാലിച്ചു കുറേശ്ശ നാക്കിൽതേച്ചുകൊടുക്കുക

5. പൊക്കിൾപ്പഴുപ്പു്.

1. ചെറുകറുക ചതച്ചുപിഴിഞ്ഞനീരിൽ അതിമ

ധുരം, വരട്ടുമഞ്ഞൾ, നറുനീണ്ടി ഇവ സമം അരച്ചു ക ല്ക്കംചേൎത്തു വെളിച്ചെണ്ണകാച്ചി തുളിക്കുക.

2. കറുകമുണ്ട വെള്ളംതൊടാതെ അരച്ചു് ഉരു ക്കുനെയ്യിൽ മൂപ്പിച്ചു് അതിൽതന്നെ ചാലിച്ചു പൊ ക്കിളിൽ പൂശുക.

## 6. കണ്ണുപഴപ്പു്.

1. ഒരുതുടം മോരിൽ അരപ്പണവിട കറപ്പൂരച്ചു കലക്കി അരിച്ചു കണ്ണിൽ ധാരകോരുക.

2 കാഞ്ഞിരക്കിളുന്നു്, ജീരകം ചന്ദനം ഇവ സ മം അരച്ചു കരിക്കിൻവെള്ളത്തിൽ കലക്കി അരിച്ചു ക ണ്ണിൽ ധാരകോരുക.

3. മുരിങ്ങയില ചതച്ചു തേൻകൂട്ടി മുലപ്പാലിൽ പിഴിയുക.

4. കീഴാനെല്ലി, ജീരകം, ചുവന്നുള്ളി ഇവ ചത ച്ചു മുലപ്പാലിൽ പിഴിയുക.

5. കുടങ്ങൽ ചതച്ചു കിഴികെട്ടി മുലപ്പാലിൽ പി ഴിയുക.

## 7. ചെവിപഴപ്പു്

1. മുതിര വറുത്തു ചൂടായിരിക്കുമ്പോൾ അതിൽ തേനൊഴിച്ചു് ആ തേൻ ഇററിയെടുത്തു ചെവിയിൽ നിറുത്തുക.

2. നൊച്ചിയില, മഞ്ഞൾ, കൂവളത്തില, കള്ളി യില, എരുക്കില ഇവ സമം ഇടിച്ചു പിഴിഞ്ഞ നീരിൽ വെള്ളുള്ളി, ദേവദാരം, കൂവളത്തിൻവേരു്, ചുക്കു്, ഇവ സമം അരച്ചുകലക്കി വെളിച്ചെണ്ണവെന്തു ചെവിയിൽ നിറുത്തുക.

3. തുളസിയില, കരിനൊച്ചിയില ഇവയുടെ നീ രിൽ ശക്കര കൽക്കം ചേൎത്തു വെളിച്ചെണ്ണവെന്തു ചെ വിയിൽ ഒഴിക്കുക.

4. കുവളത്തില ഇടിച്ചുപിഴിഞ്ഞ നീരിൽ കുവള ത്തിൻവേരു് അരച്ചു കൽക്കംചേൎത്തു വെളിച്ചെണ്ണയും സമം പാലും ഒഴിച്ചു വെന്തു പാകത്തിൽ അരിച്ചു തല യിൽ തേയ്ക്കുക.

5. കയ്യോന്നി, അമൃതു്, പച്ചനെല്ലിക്കാ ഇവ സ മം ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരവും അഞ്ജന ക്കല്ലും അരച്ചു കല്ക്കംചേൎത്തു വെളിച്ചെണ്ണയും സമം പാ ലും ഒഴിച്ചു വെന്തു പാകത്തിൽ അരിച്ചു തലയിൽ തേ യ്ക്കുക.

8. അക്കരം (വായ്പുണ്ണ്)

1. നെല്ലിത്തൊലി അരച്ചു മുലപ്പാലിൽ കലക്കി വായിൽ തേയ്ക്കുക.

2. ചെറുകടലാടി അരച്ചു മോരിൽകലക്കി വാ യിൽ തേയ്ക്കുക.

3. കടുക്കാത്തോടു്, മുന്തിരങ്ങാപ്പഴം, ചെമ്പരത്തി മൊട്ടു്, മക്ഷിപ്പൂവു്, ചുവന്നുള്ളി, നറുനീണ്ടിക്കിഴങ്ങു്, ചെറുകടലാടി, അതിമധുരം, കൊത്തമ്പാലരി, അക്കരം കൊല്ലി ഇവകൊണ്ടുള്ള കഷായത്തിൽ രുദ്രാക്ഷവും ഗോ രോചനയും മേമ്പൊടിചേൎത്തു കൊടുക്കുക.

4. വെങ്കായം, ചുക്കു്, അരണമരത്തിൻ തൊലി, ഉഴിഞ്ഞവേർ, വെളുത്താവണക്കിൻവേരിന്മേൽത്തൊലി ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടി ചേ ൎത്തു സേവിക്കുക.

5. വയമ്പരച്ചു മുലപ്പാലിൽ കലക്കി വായിൽ തേ യ്ക്കുക.

6. കാട്ടുതുളസിയിലനീരിൽ കരിഞ്ജീരകം അര ച്ചു തേയ്ക്കുക.

9. തലച്ചൂടൊഴിയുന്നതിനു്

1. നെല്ലിക്കായും ചന്ദനവും കൂടെ അരച്ചു തല യിൽ തളംവയ്ക്കുക.

2. മുട്ടയുടെ ചുവന്ന കരുവും സന്നിനായകവും കൂടെ അരച്ചു് അതിന്റെ വെളുത്ത കരുവും ആവണക്കെണ്ണയും കൂടെ ഭേദിച്ചു് അതിൽ ചാലിച്ചു കുഴമ്പാക്കി നെറുകയിൽ തളം വയ്ക്കുക.

3. ചന്ദനം, ചുക്കു്, സന്നിനായകം, പൂതിയുണത്തി, വയമ്പു്, കച്ചംകൊമ്പു്, ജീരകം ഇവ സമം ചെറുനാരങ്ങാനീരിൽ അരച്ചു തലയിൽ തളം വയ്ക്കുക.

10. തലയിൽ കുരുക്കറെക്കു്

1. തുമ്പപ്പൂവു്, തെററിപ്പൂവു്, എള്ളു്, അത്തിക്കായു്, ഇവ സമം പാലിൽ പുഴുങ്ങിയരച്ചു വെണ്ണയിൽ ചാലിച്ചു തേയ്ക്കുക.

2. ഇരട്ടിമധുരം, കടുക്കാത്തോടു്, രക്തചന്ദനം, ജീരകം ഇവ സമം അരച്ചുതേയ്ക്കുക.

3. ഇരട്ടിമധുരം, ചന്ദനം, കുങ്കുമം, നറുനീണ്ടിക്കിഴങ്ങു്, അകിൽ, കൊട്ടം, ഏലത്തരി, ഇലവർങ്ങത്തൊൽ, താമരവളയം, ആമ്പൽക്കിഴങ്ങു് നെയ്തൽക്കിഴങ്ങു്, തകരം മഞ്ചി, ഇരുവേലി രാമച്ചം ചെമ്പകപ്പൂവു്, വെരുകിൻചട്ടം, കർപ്പൂരം, ത്രിഫല, കടുകുരോഹിണി ഇവ സമം പൊടിച്ചരച്ചു വെളിച്ചെണ്ണയിൽ നാന്മടങ്ങു് കയ്യോന്നിനീരും കരുകിൻവെള്ളവും ചേൎത്തു കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക തലയിലുണ്ടാകുന്ന സർവ്വരോഗങ്ങളും ശമിക്കും.

11. തലയിൽ ചിരങ്ങിനു്

1. മുക്കററി, ഇഞ്ചിക്കിളുന്നു്, പിച്ചകത്തില, കരിനൊച്ചിയില, കോടിയുടപ്പൻ ഇവ സമം വെളിച്ചെണ്ണയിൽ വറുത്തരച്ചു തലയിൽ പൂശുക.

2. പപ്പടകപ്പുല്ലു്, തുളസിയില, ഉമ്മത്തില, കണ്ണിവെററില, പുകയിറ ഇവ വെളിച്ചെണ്ണയിൽ വറുത്തരച്ചു തലയിൽ പൂശുക.

3. വേമ്പാട, വരട്ടുമഞ്ഞൾ, കടുകുരോഹിണി, കരിംജീരകം, ചീനപ്പാവ്, പവിഴപ്പുററ് ഇവ വെളിച്ചെണ്ണയിൽ വറുത്തരച്ചു പൂശുക.

4. നാല്പാമരംകൊണ്ടുള്ള കഷായത്തിൽ കരിപ്പെട്ടിയും കുന്തിരിക്കവും കല്ക്കംചേൎത്തു വെളിച്ചെണ്ണകാച്ചി തേയ്ക്കുക.

5. അവൽകൊണ്ടുള്ള കഷായത്തിൽ കാടിവെള്ളത്തിൽ തെററിപ്പൂവു വച്ചൂററിയതും അതിമധുരം, മുത്തങ്ങാ, നറുനീണ്ടി ഇവ കല്ക്കവുമായി വെളിച്ചെണ്ണവെന്തു തേയ്ക്കുക.

## 12. കുക്കുണകം.

1. ഇടങ്ങഴി മുത്തങ്ങാ നാലിടങ്ങഴിവെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി അതിൽ ഇടങ്ങഴി പുളിയാരിലനീരും കാട്ടുമുളകുകൊടിവേരു്, കാട്ടുതിപ്പലിവേരു്, ചെറുവുണ്ടവേരു്, കൂവളക്കായുടെ അകത്തെ മാതളം, ചെങ്ങഴനീർകിഴങ്ങു്, പാടക്കിഴങ്ങു്, കൊടിത്തൂവവേരു്, മാതളത്തോടു്, ആടലോടകവേരു്, കൊട്ടുവേലിക്കിഴങ്ങു് ഇവ മുക്കാൽകഴഞ്ചുവീതം അരച്ചു കൽക്കവും ചേൎത്തു ഇരുനാഴി നെയ്യു് വെന്തുവരുമ്പോൾ കുറെ വെന്തയം അരിഞ്ഞിട്ടു മൂപ്പിച്ചു് അരിച്ചു് അരയ്ക്കാൽതുടം വീതം സേവിക്കുക. കുഞ്ഞുങ്ങളുടെ കണ്ണിലുണ്ടാകുന്ന സൎവ്വവ്യാധികളും ശമിക്കുന്നതിനു പുറമെ അവരുടെ ശ്ലേഷ്മവിളച്ചു മുതലായ സുഖക്കേടുകൾ നീങ്ങി രക്തപ്രസാദവുമുണ്ടാകുന്നതാണു്.

## 13. മൂക്കിൽ പഴുപ്പു്.

1. കുടങ്ങൽ, ഞാറക്കുരുന്നു്, പടവലം, തുമ്പ, കാഞ്ഞിരത്തില ഇവ സമംകൊണ്ടുള്ള കഷായത്തിൽ അതിമധുരം, ഒററക്കാൽഞണ്ടു്, തുരിശു് ഇവ കല്ക്കംചേൎത്തു വെളിച്ചെണ്ണവെന്തു മൂക്കിൽ തുളിക്കുക.

2. കരിങ്ങാലിക്കാതൽ, ത്രിഫല, നീർമരുതിൻതൊലി, നാല്പാമരത്തൊലി, കല്ലാലിൻതൊലി ഇവകൊണ്ടുള്ള കഷായത്തിൽ ത്രികടുക്, മഞ്ഞൾ, മരമഞ്ഞൾ, പാച്ചോററിത്തൊലി, പേരാലിൻമൊട്ട് ഇവ അരച്ചുകലക്കി കൽക്കംചേൎത്തു വെളിച്ചെണ്ണവെന്തു തലയിൽ തേയ്ക്കുകയും മൂക്കിൽ തുളിക്കുകയും കവിൾക്കൊള്ളുകയും ചെയ്ക. കണ്ഠത്തിനുമേലുണ്ടാകുന്ന സവ്വരോഗങ്ങൾക്കും ഉത്തമം.

14. കഴുത്തിൽ കുരുക്കൾ.

1. അതിമധുരം അരച്ച് ഉരുക്കുനെയ്യിൽ ചാലിച്ചുതേയ്ക്കുക.

2. മുത്തങ്ങാ അരച്ചു മോരിൽ കലക്കിത്തേയ്ക്കുക.

3. നാല്പാമരത്തൊലി, പുകിൻതൊലി വേപ്പിൻതൊലി, കരിങ്ങാലിക്കാതൽ, രക്തചന്ദനം ഇവ സമം അരച്ചു നെയ്യിൽ മൂപ്പിച്ച് അതിൽത്തന്നെ അരച്ചുകലക്കി കഴുത്തിൽ പൂശുക. കുരുക്കൾ ശമിക്കും.

4. വരട്ടുമഞ്ഞൾകൊണ്ടുള്ള കഷായത്തിൽ പാലൊഴിച്ചു വററിച്ച് ഉറയൊഴിച്ചു വച്ചിരുന്ന് പിറേറ ദിവസം കലക്കി ആ വെണ്ണയെടുത്തു കഴുത്തിനു പൂശുക. കുരുക്കൾ ശമിക്കും.

5. നെല്ലിക്കാത്തോട്, പുളിഞരമ്പ്, മുത്തങ്ങാ ഇവ സമം കരിനൊച്ചിനീരിൽ അരച്ചുകലക്കി വെളിച്ചെണ്ണവെന്തു തലയിൽ തളംവയ്ക്കുക.

15. നെഞ്ചത്തു കുരുക്കൾ

1. മുത്തങ്ങാ, കരിയിക്കിഴങ്ങ്, അമൃതുറൽ, പച്ചനെല്ലിക്കായുടെഉറൽ ഇവ ഈരരണ്ടുകഴഞ്ച്, ചെന്നിനായകം കഴഞ്ചു മൂന്ന്, കുന്തിരിക്കം ക്രുവന്തുരു് ഇവ നാലുകഴഞ്ചുവീതം കരുപ്പു കഴഞ്ചു 1 ഇവയെല്ലാംക്രുടി നാല്പാമര

കഷായത്തിൽ അരച്ചുണ്ടാക്കി ഉരുക്കുനെയ്യിൽ ചാലിച്ചു കുരുക്കളിൽ പൂശുക. ഏതുവ്രണമായാലും ശമിക്കും.

2. ഒരുപിടി കറുകമണ്ട വെള്ളംതൊടാതെ അരച്ചു് ഒരുതുടം നെയ്യിൽ മൂപ്പിച്ചു് അതിൽ തന്നെ അരച്ചു കലക്കി കുരുക്കളിൽ പൂശുക.

3. എള്ളു്, കടുകു്, നെല്ലു്, കോടിയുടപ്പൻകിഴങ്ങു്, മുത്തങ്ങാക്കിഴങ്ങു്, ത്രിഫല, ചുക്കു്, മുളകു്, വരട്ടുമഞ്ഞൾ, വരകു്, ഒരുവേരൻ, കുടകപ്പാലയരി, രാമച്ചം, തിനയരി, ആവണക്കരി ഇവസമം കരിക്കിൻവെള്ളത്തിലും പാലിലും പുഴുങ്ങി ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിയെടുത്തു് എണ്ണയും നെയ്യും ചേർത്തു ചാലിച്ചു കുരുക്കളിൽ പൂശുക.

### 16. കക്ഷത്തിൽ കുരുക്കൾ

1. ഒരു കരിക്കുചെത്തി അതിലെ വെള്ളംകളഞ്ഞു കരിക്കു് അതിൽ ചുരണ്ടിയിട്ടു കുറെ ചറത്തോലിന്റെ ഇലയും കൂടെയിട്ടു് അടച്ചുവെന്തു് ആറിയാലെടുത്തു ഞവിടിപ്പിഴിഞ്ഞു് ആ വെള്ളം തൊട്ടിടുക. പൊട്ടും.

2. കരിയുന്നതിനു്—കടുകു്, മഞ്ഞൾ ഇവ നെയ്യിൽ വറുത്തരച്ചിടുക.

3. ത്രിഫലത്തോടു് വെളിച്ചെണ്ണയിൽ വറുത്തരച്ചിടുക.

4. നറുനീണ്ടിക്കിഴങ്ങു്, ചന്ദനം, ഇരുവേലി, അമൃതു് ഇവ നെയ്യിൽ വറുത്തരച്ചു തേനിൽ ചാലിച്ചിടുക.

### 17. അരയാപ്പു് (കുഴലയ്ക്കു നീരുരുണ്ടുകൂടുക)

1. മുൻ അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്ന വിരേചനദ്രവ്യംകൊടുത്തു വയറിളക്കി കോഷ്ഠശുദ്ധിവരുത്തുക.

2. പാറക്കല്ലു ഗോമൂത്രത്തിൽ തുകച്ചുപൊടിച്ചു ഗോമൂത്രത്തിൽതന്നെ ചാലിച്ചു് അരയാപ്പിനു പൂശുക; വറ്റും.

3. പൊട്ടിയാൽ—പടവലം; പാണൽ ഇവ രണ്ടിന്റെയും വേരിന്മേൽതൊലി, നൊച്ചി രണ്ടിന്റേയും ഇല, ഉഴിഞ്ഞ, ആടലോടകത്തില, കരിംകുറിഞ്ഞിയില ഇവ സമം ഇടിച്ചുപിഴിഞ്ഞു്, ഇടങ്ങഴി നീരെടുത്തു് അതിൽ അരത്ത, കടുക് ഇവ ഒന്നരക്കഴഞ്ചുവീതവും തുമ്പ, കൊട്ടവേലിക്കിഴങ്ങ് ഇവ അരക്കഴഞ്ചു വീതവും അരച്ചുകലക്കി നാഴിവെളിച്ചെണ്ണവെന്തു പാകത്തിൽ അരിച്ചു തുണിയിൽ മുക്കി വ്രണത്തിൽ ഇടുക, ശമിക്കും.

4. കരിക്കിൻ വെള്ളത്തിൽ കറുപ്പു് അരച്ചുകലക്കി കുറുക്കി കുഴമ്പാക്കി വ്രണത്തിലിടുക, ശമിക്കും.

5. പനച്ചുതൊലി, ചെറുകോല്പനച്ചുതൊലി, പയ്യാനിത്തൊലി ഇവ സമം കരിക്കിൻവെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞരിച്ചു കറപ്പുകലക്കി കുറുക്കി കുഴമ്പാക്കി വ്രണത്തിൽ പൂശുക, ശമിക്കും.

18. ബാലശുക്ലം

1. താന്നിക്കായുടെ അരിഅരച്ചു മുലപ്പാലിലൊ തേനിലെ ചാലിച്ചു കണ്ണിൽ എഴുതുക, ശുക്ലം ശമിക്കും.

2. കടുക്കായുടെ അരി അരച്ചു മുലപ്പാലിലോ തേനിലോ ചാലിച്ചു് എഴുതിയാലും ശുക്ലം ശമിക്കും.

3. ത്രിഫലത്തോടു്, ചുക്കു്, അമൃതു്, ചന്ദനം, പാച്ചോററിയില, പുളിയാരില ഇവ സമം പാലിൽ പുഴുങ്ങിയരച്ചു കണ്ണിന്നുചുററും നെററിക്കും പൂശുക. ശുക്ലം, ചുവപ്പു്, തലവേദന ഇവ ശമിക്കും.

4. ഇരുവേലി, രാമച്ചം, മുത്തങ്ങ ചന്ദനം അമൃതു്, എള്ളു്, പേരാൽമൊട്ടു, പാച്ചോററിത്തൊലി, ത്രിഫല ഇവസമം പാലിൽ പുഴുങ്ങിഅരച്ചു വെണ്ണയിൽ ചാലിച്ചു കണ്ണിന്നു ചുററും നെററിക്കും പൂശുക. ശുക്ലവും നോവും വീക്കവും തലവേദനയും ശമിക്കും.

5. പാച്ചോററിക്കരുന്ന്, കടലിക്കരുന്ന്, തെററിക്കരുന്ന്, കറുകക്കരുന്ന് ഇവ സമം പാലിൽ പുഴുങ്ങി അരച്ചു വെണ്ണയിൽ ചാലിച്ചു കണ്ണിന്ന പുറമ്പടയിടുക.

### 19. മുട്ടുവീക്കം.

1. ഇന്തുപ്പു കാടിയിലരച്ചു കലക്കി മുട്ടിന്ന പൂശുക; മുട്ടുവീക്കം ശമിക്കും.

2. ചെറുനാരങ്ങാനീര് തേങ്ങാപ്പാലിൽ കലൎന്ന മുട്ടിന്ന തേയ്ക്കുക; മുട്ടുവീക്കം ശമിക്കും.

3. പൊൻകുരണ്ടിയില ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരം, ത്രിഫലത്തോട്, ത്രികോല്പക്കൊന്ന, മരമഞ്ഞൾത്തൊലി ഇവ സമം അരച്ചുകലക്കി വെളിച്ചെണ്ണ വെന്തു മുട്ടിൽ പൂശുക.

### 20. പറങ്കിപ്പുണ്ണ്.

1. മുച്ചങ്ങം (തുമ്പയിലപോലെ ഇലയും ചുവന്ന തണ്ടും വെളുത്ത പൂവുമായി നില്ക്കുന്ന ഒരുമാതിരി ചെടി) കാടിയിൽ അരച്ചു തുരിശുംപൊടിയിട്ടു ചാലിച്ചു പുണ്ണിന്ന വയ്ക്കുക.

ചെറുപ്പുള്ളടി, ചെമ്പ്രാവള്ളിക്കിഴങ്ങ്, പച്ചമഞ്ഞൾ ഇവ സമം ഇടിച്ചുപിഴിഞ്ഞു നാഴിനീരെടുത്ത് അതിൽ ഒരുതുടം നെയ്യും ഒരുതുടം വെളിച്ചെണ്ണയുംചേൎത്തു ഓരോകഴഞ്ചു തുത്തും തുരിശും പൊടിച്ചിട്ടു കുറുക്കി തിരിശീലയിൽ തേച്ചു പുണ്ണിനിടുക. പുണ്ണു വരളും.

3. കൊഴപ്പു അരച്ചു പുണ്ണിൽ വച്ചുകെട്ടുക. പുണ്ണു വരളും.

4. പുരാണകിട്ടത്തിൻപൊടി, കറപ്പ്, തുരിശ് ഇവ അമ്പഴത്തിൻപട്ടനീരിൽ അരച്ചു തുരുമ്പുപിടിച്ച ചെമ്പുപാത്രത്തിൽവച്ചു കുറുക്കി ചാന്തുപതത്തിൽ ഇറക്കി കുറേശ്ശ പുണ്ണിൽ പൂശുക.

5. പാവുകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടിചേൎത്തു സേവിക്കുക.

6. പാവു്, കറുകക്കിഴങ്ങു്, കരിയിലാഞ്ചിക്കിഴങ്ങു്, നറുനീണ്ടിക്കിഴങ്ങു് ഇവ സമം അരച്ചുണക്കി പൊടിക്കണം. അതിൽനിന്നു് ഒരുരുപ്പാത്തുക്കം പൊടി എടുത്തു് ചെറുകടലാടിനീരിൽ കുഴച്ചു് അല്പം കല്ക്കണ്ടവുംചേൎത്തു് അമൃതിലയിൽ മൂന്നു് അടയായി പരത്തി ആവിയിൽപുഴുങ്ങി തിന്നുക.

## 21. സൎവ്വാംഗവീക്കം

1. താൎതാവൽ തേങ്ങാപ്പാലിൽ അരച്ചുകലക്കി തേയ്ക്കുക.

2. പുരുട്ടുപാവട്ടയുടെ ഇലയും പാൽവള്ളിയുടെ ഇലയുംകൂടെ മോരിൽ ഇടിച്ചുപിഴിഞ്ഞ നീരിൽ കട്ടുകു്, വരട്ടുമഞ്ഞൾ, വയൽചുള്ളി ഇവ സമം അരച്ചുകലക്കി വെളിച്ചെണ്ണവെന്തു തേയ്ക്കുക.

3. എരുക്കിൻവേരു്, മുരിങ്ങവേരു്, കള്ളിപ്പാലവേരു്, വയമ്പു്, ചെറുകട്ടുകു്, ചുക്കു്, വെങ്കായം ഇവ സമം കാടിവെള്ളത്തിൽപുഴുങ്ങിയരച്ചു നീരിനുപൂശുക.

4. കുരുപ്പുരത്തി സമൂലം ചുട്ടു ഭസ്മമെടുത്തു വെള്ളത്തിൽ കലക്കി പൊടിയരിയിട്ടു കഞ്ഞിവെന്തു് ആ വെള്ളമൂററി അല്പാല്പമായി കൊടുക്കുക.

5. നീൎമ്മുരിയില കള്ളിൽ അരച്ചു പൂശുക.

## 22. പൊങ്ങൻപനി.

ഭക്ഷണദൂഷ്യംകൊണ്ടും ശീതോഷ്ണങ്ങളുടെ അതിയോഗംകൊണ്ടും ഋതുക്കളുടെ സ്വഭാവവ്യത്യാസംകൊണ്ടും വാതാദിദോഷങ്ങൾ കോപിച്ചു പനിയും ശരീരത്തിൽ പൊക്കളുകളും ഉണ്ടാകുന്നു.

പനി, തലവേദന, തണ്ണീർദാഹം, വയറുവേദന, സന്ധുക്കൾതോറും കുത്തിനോവു്, ശരീരം മുഴവൻ ചാമയരിപോലെ പൊങ്ങുക ഇവയെല്ലാം പൊങ്ങൻപനിയുടെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

1. ആരംഭത്തിൽ ചെറുനാങ്ങാനീരിൽ ശക്കര കലക്കി അല്പാല്പമായി കൊടുത്തു വിരേചിപ്പിക്കുക.

2. അരയാലിൻപട്ടകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടിചേൎത്തു അല്പാല്പമായി കൊടുക്കുക.

ഉദരരോഗങ്ങൾ.

1. ശൂല.

സ്തനദൂഷ്യംകൊണ്ടും മററും വാതാദിദോഷങ്ങൾ കോപിച്ചു ശൂലയെ ഉണ്ടാക്കുന്നു. വേദന, തണ്ണീർദ്ദാഹം ഇന്ദ്രിയസാദം, വയർവീപ്പു്, ഗുരുത്വം, അരുചി, ചുമ, ശ്വാസം, ഇക്കിൾ ഇവയൊക്കെയും ശൂലയുടെ ഉപദ്രവങ്ങളാകുന്നു.

ചികിത്സ

1. ഒരുകണക്ക വയമ്പു ചുട്ടുപൊടിച്ചു മുലപ്പാലിൽ കലക്കിക്കൊടുക്കുക.

2. പഴുത്ത കടച്ചക്ക ചതച്ചുപിഴിഞ്ഞു നാഴിനീരെടുത്തു് അതിൽ കള്ളിപ്പാലയില ചതച്ചുപിഴിഞ്ഞു നാഴിനീരുംകൂടിചേൎത്തു് ഈരണ്ടുകഴഞ്ചു വെള്ളുള്ളിയും കായവും അരിഞ്ഞിട്ടു നാഴി വെന്ത വെളിച്ചെണ്ണ ഒഴിച്ചു മൂപ്പിച്ചു നാക്കിലും നെറുകയിലും മററു സ്ഥാനങ്ങളിലും തൊടുക; ശൂല ശമിക്കും.

3. പാണ്ടിച്ചുണ്ടക്കായിട്ടു വെളിച്ചെണ്ണ മൂപ്പിച്ചു നാക്കിൽ തേയ്ക്കുക.

4· ജീരകം, കരിഞ്ജീരകം, അയോമോദകം ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, കായം വെള്ളുള്ളി ഇവ സമം പൊടിച്ച് അരക്കഴഞ്ചുപൊടി ചെറുനാരങ്ങാനീരിൽ കലക്കി കൊടുക്കുക.

5. ഒരുതുടം തൊട്ടാവാടിനീരിൽ ഒരുകുടം വെള്ളുള്ളി അരിഞ്ഞിട്ട് ഒരു തുടം വെളിച്ചെണ്ണ മൂപ്പിച്ചു കുറേശ്ശ നാക്കിൽ തേച്ചുകൊടുക്കുക.

6. ത്രികടുക്, ഏലത്തരി, കായം, ചെറുതേക്ക്, വിളയുപ്പ് ചവർക്കാരം, പാടക്കിഴങ്ങ്, ജീരകംരണ്ടും, ദേവതാരം, അയമോദകം, കാട്ടുമുളകുകൊടിവേർ കാട്ടുതിപ്പലിവേർ, കൊട്ടവേലിക്കിഴങ്ങ്, അത്തിതിപ്പലി, ഇലവർങ്ഗത്തൊലി ഇന്ദുപ്പ്, കച്ചോലക്കിഴങ്ങ് ഇവസമം പൊടിച്ച് ൽ കഴഞ്ചുപൊടി നെയ്യിൽ ചാലിച്ചുകൊടുക്കുക.

7. കൃവളത്തില, നെയ്യുള്ളിയില, ചെമ്പരത്തിയില കറന്തകാളി, കുടങ്ങൽ, വിഷ്ണുക്രാന്തി, പഴംപാശി, മുളനാമ്പ്, ഞാറക്കിളന്ന്, വിരക്കൈത, കരിമാന്തളിര്, കണ്ണിവെററില, ചുവന്നതുളസി, ആടലോടകത്തില, ഞൊരയില, ചുരയില, ചെറുകടലാടി, കൃവളത്തില, ഞൊടിഞൊട്ട, കീഴാനെല്ലി, കച്ചോലക്കിഴങ്ങ്, കറുകക്കിഴങ്ങ്, മുരിക്കിൻതൊലി, മുരിങ്ങത്തൊലി, ചമതത്തൊലി, കല്ലുക്കുരമാണം, തുമ്പക്കുടം, ആനച്ചുവടി, പച്ചനെല്ലിക്ക, മാങ്ങാനാറി, ഇഞ്ചിക്കിളുന്ന്, ഇവ ൽ പലം വീതം ഇടിച്ചുപിഴിഞ്ഞ നീരിൽ നാഴി ആവണക്കെണ്ണയും നാഴി പശുവിൻ നെയ്യും ഇരുനാഴി ആട്ടിൻപാലും, ഇഞ്ചിനീര്, ചെറുനാരങ്ങാനീര്, ചുവന്നുള്ളിനീര്, കച്ചോലക്കിഴങ്ങിൻനീര് ഇവ ഓരോ തുടവും, ഒരു പഴുത്ത കടച്ചക്കയുടെ നീരും ചേത്ത് ഏലം, ഇലവർങം, പച്ചില, നാഗപ്പൂവ്, ജാതിക്ക, ജാതിപത്രി, ത്രികടുക്, അയ

മോദകം, ജീരകം, കരിഞ്ജീരകം, വിഴാലരി, കൃമിശത്രു, അതിമധുരം, അതിവിടയം, അത്തിത്തിപ്പലി, വയമ്പ് ഇവ ൽ കഴഞ്ചുവീതം അരച്ചു കല്ക്കമായി വെന്തു പാകത്തിൽ അരിക്കുക. അരിക്കുന്ന പാത്രത്തിൽ ഒരുപലം പഞ്ചസാര പാത്രപാകമിട്ടുകൊള്ളണം. അരയ്ക്കാൽ തുടം വീതം സേവിക്കണം. കുഞ്ഞുങ്ങൾക്കുണ്ടാകുന്ന ശൂല, കരപ്പൻ, വിളച്ച് മുതലായ സകല സുഖക്കേടുകളും ശമിച്ചു ശരീരത്തിനു പൂൎണ്ണാരോഗ്യം സിദ്ധിക്കുന്നതാണ്.

2. കുലപ്പാമ്പ്

1. മുളനാമ്പുകൊണ്ടുള്ള കഷായത്തിൽ കടുക്ക പൊടിച്ചു മേമ്പൊടിചേൎത്തു കൊടുക്കുക.

2. വിരക്കൈതവേർ ഇടിച്ചിട്ടു മോർകഞ്ഞിവെന്തു തേങ്ങാപ്പാലുംചേൎത്തു കൊടുക്കുക.

3. പ്ലാശിൻതൊലിക്കഷായത്തിൽ അഷ്ടചൂൎണ്ണമിട്ടു ഭേദിച്ച് അതു പുളിച്ച മോരിൽ കലക്കി കുറുക്കി സേവിക്കുക.

3. കുടലേററം

1. കഴഞ്ചിക്കുരു, അയമോദകം, വെങ്കായം, ചുക്ക് ഇവകൊണ്ടു വിധിപ്രകാരം കഷായംവച്ച് ൽ തുടം വീതം സേവിക്കുക.

2. കുന്നിവേരു്, കഴഞ്ചിവേരു്, ചെറുചുണ്ടവേരു്, ജീരകം, ചുക്ക് ഇവ സമം അരച്ചു തേങ്ങാപ്പാലിൽ കലക്കി സേവിക്കുക.

3. തമിഴാമവേരു്, എലിത്തടി, കൊടിയാവണക്ക്, കൊട്ടവേലിക്കിഴങ്ങ് ഇവസമം ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ നാഴി വെന്ത വെളിച്ചെണ്ണയും ത്രമഞ്ഞിഇറച്ചിവച്ചൂററിയ വെള്ളവും വെള്ളുള്ളി, ജീരകം, കരിഞ്ജീരകം, അയമോദകം, ഇന്തുപ്പ്, കായം, ത്രികടുക് ഇവ അരക്കഴഞ്ചുവീതം പൊടിച്ചു

കല്ക്കമായുംചേൎത്തു വെന്തു പാകത്തിൽ അരിച്ചു കാൽ തുടംവീതം സേവിക്കുക.

4. ഉദരപ്പുണ്ണ്.

1. പച്ചിലപ്പെരുമാൾ, ചെറുപനച്ചി, ആനച്ചുവടി ഇവ സമം ചതച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ ഇരുനാഴി എണ്ണയും ഇരുനാഴി ചകരിച്ചാറും ഇരുനാഴി കരിക്കിൻവെള്ളവും, അതിമധുരം, മുത്തങ്ങാ, നറുനീണ്ടി ഇവ മൂന്നുകഴഞ്ചുവീതം അരച്ചു കല്ക്കവുംചേൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

2. ചുവന്നതുളസി, നറുനീണ്ടിക്കിഴങ്ങ്, പച്ചമഞ്ഞൾ, പുളിയാരില, തെററിപ്പൂവും വേരും, പിച്ചകത്തില, കടുക്ക ഇവ സമം അരച്ചുകലക്കി നെയ്‌വെന്തു സേവിക്കുക.

3. തെങ്ങിൻപൂക്കുലയും തെററിപ്പൂവുംകൂടെ ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ അതിമധുരം, ജീരകം ഇവ അരപലംവീതം ഇടിച്ചിട്ടു രണ്ടുമണിക്കൂർ കഴിഞ്ഞതിൻെറശേഷം നല്ലപോലെ ഞെവിടിയരിച്ചു രണ്ടുപലം കല്ക്കണ്ടം അതിൽപൊടിച്ചിട്ടു കുറുക്കി തേൻപാകമാകുമ്പോൾ വാങ്ങി കുപ്പിയിലടച്ചു സൂക്ഷിക്കണം. അതിൽനിന്നു കാൽതുടംവീതമെടുത്തു നെയ്യും തേനുംചേൎത്തു ചാലിച്ചു കൊടുക്കുക.

5. വയറിളക്കം.

1. അയമോദകം, ചുക്കു്, അതിവിടയം ഇവ സമം പൊടിച്ചു് അരക്കഴഞ്ചുപൊടി അരത്തുടം മോരിൽ കലക്കി കൊടുക്കുക.

2. കടുക്ക, അതിവിടയം, ചുക്കു്, പാടക്കിഴങ്ങു്, അയമോദകം ഇവ സമം പൊടിച്ചു മേൽപ്രകാരം മോരിൽ കൊടുക്കുക.

3 നാല്പാമരംകൊണ്ടുള്ള കഷായത്തിൽ കരിമ്പിൻനീരുചേൎത്തു സേവിക്കുക.

4. പാടക്കിഴങ്ങ്, കൊട്ടവേലിക്കിഴങ്ങ്, (ശുദ്ധി) കുടകപ്പാലവേരിന്മേൽതൊലി ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടിചേൎത്തു കൊടുക്കുക.

5. പെരുമരത്തിൻതൊലി, വരിക്കമാവിൻതൊലി, പനച്ചത്തൊലി, അമ്പഴത്തൊലി ഇവ സമം ഇടിച്ചു നേൎക്കപ്പൊടിച്ചു പൊടിയെടുത്തു തൈരിൽ കുഴച്ചു വാഴയിലയിൽ പൊതിഞ്ഞു ചട്ടിയിൽവച്ചു വറുത്തു ചുവക്കുമ്പോൾ എടുത്തു് അതിൽനിന്നു് ഒന്നരക്കഴഞ്ചുവീതം തേനിൽ ചാലിച്ചു കൊടുക്കുക.

6. വയറുകടി.

1. പുങ്കിൻതൊലി, കുടകപ്പാലവേരിന്മേൽതൊലി, അതിവിടയം, മുത്തങ്ങാ, കൂവളത്തിൻവേരു്, കൊടിത്തൂവവേരു് ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടിചേൎത്തു കൊടുക്കുക.

2. കാട്ടുതിപ്പലിവേരു്, കൊടിത്തൂവവേരു്, അടയ്ക്കാമണിയൻവേരു്, കടലാടിവേരു്, കാട്ടുമുളകുകൊടിവേരു്, തമിഴാമവേരു് ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മേൻപൊടിചേൎത്തു സേവിക്കുക.

3. ചുക്കു്, അയമോദകം, മുക്കുററി, ഇന്തുപ്പു് ഇവ സമം മോരിൽ അരച്ചുകലക്കി ഒരുപണവിട കറപ്പും ചേൎത്തു കുറുക്കി കുറേശ്ശ കൊടുക്കുക.

4. വരിക്കമാന്തൊലിയും ഞാറത്തൊലിയും സമം ഇടിച്ചുപിഴിഞ്ഞ നീരിൽ സമം തേൻചേൎത്തു ഭേദിച്ചു് അല്പം കറപ്പും ജീരകപ്പൊടിയും മേൻപൊടിയിട്ടു കൊടുക്കുക.

5. നാഴിമുത്തങ്ങാ ചെത്തി ഇടിച്ചുപൊടിച്ച് ഒരു കലത്തിൽ മുന്നാഴി കന്നിൻപാൽ ഒഴിച്ചു വണ്ടുകെട്ടി അതിൽവച്ചു പുഴുങ്ങി പാൽ വററുമ്പോൾ എടുത്തു് ഓരോ കഴഞ്ചുപൊടി തേനിൽ കുഴച്ചു കൊടുക്കുക.

7. ഗ്രഹണി.

അമിതഭക്ഷണംകൊണ്ടും അപഥ്യഭക്ഷണംകൊണ്ടും ഗ്രഹണിയുണ്ടാകുന്നു. ഗ്രഹണിയെന്നതു് അഗ്നിക്കു് അധിഷ്ഠാനമായ ഒരു നാഡിയാകുന്നു. അന്നത്തെ ഗ്രഹിക്കുന്നതുകൊണ്ടാണു് അതിനു ഗ്രഹണിയെന്നു പേരുണ്ടായതു്. അതിൻെറസ്ഥാനം നാഭിയുടെ ഉപരിഭാഗമാണു്. അതു് അപക്വമായ അന്നത്തെ ഗ്രഹിക്കയും പക്വമായതിനെ കീഴ്പോട്ടുതള്ളുകയുംചെയ്യുന്നു. എന്നാൽ വദ്ധിച്ചിരിക്കുന്നദോഷങ്ങൾ ഹേതുവായിട്ടു ഗ്രഹണിദൂഷിക്കുന്നതിനാൽ ഭക്ഷിക്കപ്പെട്ട ആഹാരം ആമമായിട്ടോ പക്വമായിട്ടോ പോകുന്നു. അപ്പോൾ വയററിൽ വേദനയും മലത്തിനു ദുർഗ്ഗന്ധവുമുണ്ടാകും. തണ്ണീർദാഹം, തളച്ച്, ശക്തിക്ഷയം, ഭക്ഷിക്കപ്പെട്ട അന്നം പചിക്കാതിരിക്കയോ വളരെനേരംകൊണ്ടു പചിക്കയോ ചെയ്ക, ശരീരത്തിനു ഘനം ഇവ ഗ്രഹണിക്കുള്ള ഉപദ്രവവ്യാധികളാകുന്നു.

ചികിത്സ.

1. പുളിയാറിലനീരിൽ കടുക്കാ അരച്ചുകലക്കി നെയ് വെന്തു കൊടുക്കുക.

2. പുളിയാറിലനീരിൽ അഷ്ടചൂർണ്ണം അരച്ചുകലക്കി തൈരുംചേർത്തു നെയ് വെന്തുകൊടുക്കുക.

3. ഇന്തുപ്പിട്ടു മോരുകാച്ചി സേവിക്കുക.

4. കാട്ടുതിപ്പലിവേരു്, കാട്ടുമുളകുകൊടിവേരു്, കൊടുവേലിക്കിഴങ്ങു്, തിപ്പലി, ചുക്കു് ഇവകൊണ്ടുള്ള കഷായത്തിൽ പാലൊഴിച്ചു കുറുക്കിവററിച്ചു് ഉറയൊഴിച്ചുവച്ചിരു

ന്ന പിറേറദിവസം എടുത്തു കലക്കി വെണ്ണയെടുത്തു ആ വെണ്ണ വളിക്കാതെ സൂക്ഷിച്ചു കുറേശ്ശ സേവിക്കുക.

5. പുളിയാറില, അയമോദകം, ചുക്ക്, അതിവിടയം, പാടക്കിഴങ്ങ്, മുത്തങ്ങാ, കുടകപ്പാലയരി ഇവ സമം പൊടിച്ചു തേനിൽ ചാലിച്ചു സേവിക്കുക.

6. കൂവളത്തിൻവേരും കൊത്തമ്പാലരിയും കൊണ്ടുള്ള കഷായത്തിൽ മലരിട്ടു കഞ്ഞിവെന്തു് കുടിക്കുക.

8. മൂലരോഗം (ഗുദഭ്രംശം)

രൂക്ഷതയും ദൌർബല്യവുമുള്ള ശിശുവിൻെറ ഗുദം അധികമായി മുക്കി മലത്തെ പുറപ്പെടുവിക്കകൊണ്ടോ അതിസാരംകോണ്ടോ പുറത്തുചാടുന്നു.

ചികിത്സ

1. കാട്ടപ്പയിലയിട്ടു വെന്തിട്ടുള്ള ചൂടുവെള്ളത്തിൽ ശൌചംചെയ്യിക്കുക.

2. മോരിൽ കൊടുവേലിയിട്ടു കാച്ചി ഇന്തുപ്പു ചേത്തു് ൽ തുടം വീതം കൊടുക്കുക; മൂലം അകത്തു പോകും.

3. കടുക്, കാട്ടപ്പയില, തുളസിയില, ഉള്ളി, നറുനീണ്ടിക്കിഴങ്ങ് ഇവസമം തമിഴാമനീരിൽഅരച്ചു തേനിൽ ചാലിച്ചു മൂലത്തിൽ പൂശുക, മൂലം അകത്തു പോകും.

4. പൊന്നരിതാരം, കിട്ടംകല്ല്, ഇന്തുപ്പ്, നറുനീണ്ടിക്കിഴങ്ങ്, നാഗദന്തി, വിഴാലരി, എരുക്കിൻവേരു് ഇവസമം അരച്ചു് എരുക്കിൻപാലിൽ ചാലിച്ചു മൂലത്തിൽ തേയ്ക്കുക; നുറുമാത്രയ്ക്കുള്ളിൽ മൂലം അകത്തു പോകും.

5. ചേക്കുരുവു് ശുദ്ധജലത്തിൽ അരച്ചു മൂലത്തിൽ പൂശുക; മൂലം അകത്തുപോകും.

6. കൂവളത്തില, ചെറുകടുക്, കായം ഇവ സമം ഗോമൂത്രത്തിൽ അരച്ചു തേയ്ക്കുക; മൂലം അകത്തുപോകും.

7. എരുക്കിൻവേർ, കൊന്നയില, തക്കോലപ്പട്ടിൽ ഇവകൊണ്ടു പുകയ്ക്കുക. മൂലം അകത്തുപോകും.

8. നറുനീണ്ടിക്കിഴങ്ങ്, കൊട്ടുവേലിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായത്തിൽ നെയ്യും പാലുംചേർത്തു വിഴാലരി, ചെറുതേക്ക്, അയമോദകം, കരിംജീരകം, കായം, ചെറുകടുക്, ഇന്തുപ്പ്, തുവച്ചിലക്കാരം, ചവക്കാരം ഇവ കല്ക്കമായി വെന്ത് അരയ്ക്കാൽതുടംവീതം കൊടുക്കുക. മൂലരോഗം, ആന്ത്രം, ശൂല, കൃമി, കുഷ്ഠം എന്നിങ്ങനെയുള്ള രോഗങ്ങൾ ശമിക്കും.

## 9. പരിഭവം

1. ഓരിലവേര്, കരിംജീരകം, വെള്ളുള്ളി, ചെറുതിപ്പലി ഇവകൊണ്ടുള്ള കഷായത്തിൽ ഇന്തുപ്പും ശക്കരയും മേമ്പൊടിചേർത്ത് സേവിക്കുക.

2. അഷ്ടചൂർണ്ണത്തിനോടു സമം തുമ്പപ്പൂവിന്റെ പൊടികൂടെ ചേർത്തു കരിംതുമ്പച്ചാററിലും കച്ചോലത്തിൻചാററിലും അരച്ചു കൊട്ടയ്ക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് ഓരോ ഗുളിക ചെറുനാരങ്ങാനീരിൽ കൊടുക്കുക.

3. ചമതത്തൊലിയും കരുപ്പട്ടിയുംകൊണ്ടുള്ള കഷായത്തിൽ ചമതത്തൊലി ചുട്ട ഭസ്മമെടുത്തു മേമ്പൊടിചേർത്തു കൊടുക്കുക.

## 10. പിത്തം

കണ്ണുങ്ങൾക്കു പുളിയുള്ള പദാത്ഥങ്ങളും ക്ഷാരദ്രവ്യങ്ങളും അധികമായി കൊടുക്കുന്നതുകൊണ്ടും ശരീരവ്യായാമത്തെ പുരസ്കരിച്ചുള്ള കളികളിൽ ഏപ്പെടുന്നതിന് അനുവാദം നൽകാത്തതുകൊണ്ടും വാതാദിദോഷങ്ങൾ കോപിച്ചു ശരീരത്തിനു വിളച്ചയെ ഉണ്ടാക്കുന്നു.

തൊലിപൊട്ടുക, കുടക്കുടെതുപ്പുക, ദേഹംതളരുക

മണ്ണുതിന്നുക, കണ്ണിൻെറ പോളവീങ്ങുക, മലമൂത്രങ്ങൾ മഞ്ഞളിച്ചിരിക്കുക, ദഹനമില്ലാതിരിക്കുക ഇവയൊക്കെയും പിത്തരോഗത്തിൻെറ പൂർവ്വരൂപങ്ങളാകുന്നു.

ചികിത്സ.

1. കറന്തകാളി പാലിൽ അരച്ചുകൊടുക്കുക.

2. തമിഴാമവേരു് പാലിൽ പുഴുങ്ങി ഉണക്കിപ്പൊടിച്ചു് അരക്കഴഞ്ചുപൊടി നെയ്യിൽ കുഴച്ചു പഞ്ചസാരയിൽ ഭേദിച്ചു കൊടുക്കുക.

3. കയ്യോന്നി, കറന്തകാളി, കുടങ്ങൽ, മാങ്ങാനാറി ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരം ഇടിച്ചിട്ടുവച്ചിരുന്നു് ഒരുയാമം കഴിഞ്ഞു് എടുത്തു ഞെവിടിയരിച്ചു അതിൽ മധുരത്തിനുതക്കവണ്ണം പഞ്ചസാരകലക്കി കുറുക്കി തേൻപാകമാകുമ്പോൾ വാങ്ങി കുപ്പിയിൽ സൂക്ഷിക്കുക. അതിൽനിന്നു കാൽത്തുടംവീതമെടുത്തു അരത്തുടം പശുവിൻപാലിൽ കലക്കിക്കൊടുക്കുക.

4. ഞാറത്തൊലി ഉണക്കിപ്പൊടിച്ചു കയ്യോന്നിനീരിലും ഇഞ്ചിനീരിലും ഗോമൂത്രത്തിലും പാവലിലനീരിലും അരയാമംവീതം അരച്ചു് ഇരുമ്പുപാത്രത്തിൽ പരത്തി ഉണക്കിപ്പൊടിച്ചു അരക്കഴഞ്ചുവീതം പൊടി ചെറുതേനിൽ ചാലിച്ചുകൊടുക്കുക.

5. കിയ്യാത്തുകൊണ്ടുള്ള കഷായത്തിൽ അന്നഭേദി പൊടിച്ചിട്ടു ചെറുനാരങ്ങാനീരും ചേൎത്തു കുപ്പിയിലാക്കി സൂൎയ്യസ്പുടംചെയ്തു അതിൽ അരക്കാൽത്തുടംവീതം രണ്ടുനേരവും കൊടുക്കുക.

6. കറന്തകാളി, കുടങ്ങൽ, അതിമധുരം, തമിഴാമ ഇവ സമം പാലിൽപുഴുങ്ങി ഉണക്കിപ്പൊടിക്കണം. തുമ്പപ്പൂവു്, നിലനാരകം, ത്രികോല്പക്കൊന്ന ഇവ സമം മോരിൽ പുഴുങ്ങിയുണക്കിപ്പൊടിക്കണം. പുരാണകിട്ടം

ഗോമൂത്രത്തിൽ ഏഴുപ്രാവശ്യം തുകച്ചു പൊടിക്കണം. അഷ്ടചൂർണ്ണം സമം ഉണക്കിപ്പൊടിക്കണം. ഈവകപൊടികളെല്ലാം സമഭാഗമായെടുത്തു ചെറുനാരങ്ങാനീരിലും കയ്യോന്നിനീരിലും അരച്ചു പൊടിയാക്കി അരക്കഴഞ്ചു പൊടിവീതം മോരിൽകലക്കി കൊടുക്കുക.

7. തമിഴാമസമൂലം മോരിൽ ഇടിച്ചുപിഴിഞ്ഞ നീരിൽ കടുക്കാ അരച്ചുകലക്കി വെളിച്ചെണ്ണവെന്തു തേപ്പിക്കുക.

8. പച്ചനെല്ലിക്കാ ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരം അരച്ചുകലക്കി വെളിച്ചെണ്ണവെന്തുതേപ്പിക്കുക

## 11. മഞ്ഞപ്പിത്തം

പിത്തകോപകാരികളായ ഭക്ഷ്യപേയാദികളെ പരിശീലിക്കയോ പിത്തരോഗിയായ മാതാവിന്റെ പാൽ കുടിക്കയോ ചെയ്യുന്ന ബാലന്റെ പിത്തം വർദ്ധിച്ചു മാംസത്തേയും രക്തത്തേയും ദുഷിപ്പിച്ചു മഞ്ഞപ്പിത്തത്തെ ഉണ്ടാക്കുന്നു. അവന്റെ കണ്ണും നഖവും മുഖവും തൊലിയും മഞ്ഞനിറമായിരിക്കും. മലമൂത്രങ്ങൾ മഞ്ഞളിച്ചിട്ടും ചുവന്നിട്ടുമിരിക്കും. ഇന്ദ്രിയസാദവും ദാഹവും ദഹനമില്ലായ്മയും ദുർബ്ബലതയും തളർച്ചയുമുണ്ടാകും. ഈ കാമില വർദ്ധിച്ചു് ഉദരത്തിൽ നീക്കേട്ടുണ്ടാകുന്നതിനു കുംഭകാമിലയെന്നു പറഞ്ഞുവരുന്നു. അതു് അസാദ്ധ്യരോഗങ്ങളുടെ പട്ടികയിൽ ചേർന്നതുമാണു്.

### ചികിത്സ

1. ആരംഭത്തിൽ വിരേചനദ്രവ്യംകൊടുത്തു കോഷ്ഠശുദ്ധി വരുത്തുക.

2. കർപ്പൂരംപൊടിച്ചു് ഉണ്ടശ്ശർക്കരയിൽ കൊടുക്ക.

3. ഇഞ്ചിയിട്ടു പാൽകാച്ചി കൊടുക്കുക.

4. കോവൽക്കിഴങ്ങിട്ടു പാൽകാച്ചി കൊടുക്കുക.

5. നാല്പാമരംകൊണ്ടുള്ള കഷായത്തിൽ അതിമ ധുരം അരച്ചുകലക്കി കൊടുക്കുക.

6. കീഴാനെല്ലി പാലിൽ അരച്ചുകൊടുക്കുക.

7. ഇഞ്ചിയും മഞ്ഞളും സമം ഇടിച്ചുപിഴിഞ്ഞനീരിൽഅതിമധുരംഅരച്ചുകലക്കിനെയ്‌വെന്തുകൊടുക്കുക.

8. ഗുരുദ്രവ്യങ്ങൾ കൊടുക്കാതിരിക്കുക.

9. മൂത്രവും കണ്ണും നഖവും വെളുത്തതിനുശേഷം വെളിച്ചെണ്ണ തേപ്പിക്കയും കുളിപ്പിക്കയും ചെയ്ക.

12. മുലപ്പാൽഛർദ്ദി.

1. ജീരകമോ കുവളത്തിൻവേരോ അരച്ചു മുലയിൽതേച്ചു മുലകൊടുക്കുക.

2. കുവളത്തിൻവേരുകൊണ്ടുള്ള കഷായത്തിൽ പാലൊഴിച്ചു കുറുക്കിവററിച്ചു് ഉറയൊഴിച്ചുവച്ചിരുന്നു് പിറേറദിവസം കലക്കി വെണ്ണയെടുത്തു കുറേശ്ശ കൊടുക്കുക.

## ഹൃദ്രോഗങ്ങൾ.

### 1. ചുമ.

1 കരിനൊച്ചിയിലനീരിൽ നെയ് കാച്ചി നാക്കിൽ തേച്ചുകൊടുക്കുക.

2. കറന്തകാളിനീരിൽ ഇരട്ടിമധുരം അരച്ചുകലക്കി നെയ്‌വെന്തു നാക്കിൽ തേച്ചുകൊടുക്കുക.

3. പൂക്കൈതമുല ഇടിച്ചുപിഴിഞ്ഞ നീരിൽ കടുക്കായും തിപ്പലിയും അരച്ചുകലക്കി വെളിച്ചെണ്ണ വെന്തു നാക്കിൽ തേച്ചുകൊടുക്കുക.

4. കറന്തകാളികൊണ്ടുള്ള കഷായത്തിൽ ത്രികടുക് അരച്ചുകലക്കി വെന്ത വെളിച്ചെണ്ണ കൊടുക്കുക.

5. ആടലോടകത്തിൻവേരു്, കുവളത്തിൻവേരു്, ത്രികടുക്, കയ്യോന്നി ഇവകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടിചേർത്തു സേവിപ്പിക്കുക.

6. ത്രികടുക്, ഏലത്തരി, ഇലവർങ്ങത്തൊലി ഇവ സമം പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക.

7. കയ്യോന്നിനീരിൽ കടുക്കാ അരച്ചുകലക്കി വെളിച്ചെണ്ണവെന്തു് തേയ്ക്കുക.

2. വില്ലൻചുമ

1. ഉഴിഞ്ഞ, ആടലോടകത്തില, കാട്ടുതിപ്പലിവേരു് ഇവ സമം കരിക്കിൻവെള്ളം തളിച്ചു് ഇടിച്ചുപിഴിഞ്ഞു ഇരുനാഴി നീരെടുത്തു അതിൽ നാഴിനെയ്യും, ഒരു ഞെരുക്കീലിൻെറ ചോരയും നാഴി ജീരകം ഇടങ്ങഴിവെള്ളത്തിൽ വെന്തു നാലൊന്നാക്കി ആയതും ഏലത്തരി, ഗ്രാമ്പൂവ്,തിപ്പലിമുന്തിരിങ്ങാപ്പഴം, മഞ്ഞൾ, നീററിൻമുട്ട (മുലപ്പാലിൽ ശുദ്ധി) ഇവ ഒരു കഴഞ്ചുവീതം അരച്ചു കല്ക്കവും ചേർത്തു കാച്ചി മെഴുകുപാകത്തിൽ അരിക്കണം. അരിക്കുന്ന പാത്രത്തിൽ കാൽപലം പഞ്ചസാര പാത്രപാകമിട്ടുകൊള്ളണം. ഇതു് അരയ്ക്കാൽതുടംവീതം കൊടുക്കുക. വില്ലൻചുമ ശമിക്കും.

2. ആടലോടകത്തില, പടവലം, മുക്കാപ്പീരം ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരിൽ സമം എണ്ണയും വെളിച്ചെണ്ണയും ഒരു ഞെരുക്കീലിൻെറ ചോരയുംചേർത്തു കാട്ടുതിപ്പലിവേരു്, ആടലോടകവേരു്, ഉഴിഞ്ഞവേരു്, മുത്തങ്ങാ ഇവ നാഴിക്കു നാലുകഴഞ്ചുവീതം കണ്ടു് അരച്ചു കലക്കി വെന്തു മണൽപാകത്തിൽ അരിച്ചു നെറുകയിൽ തളമിടണം. ഇതിൽ ജീരകംക്കൂടി വച്ചുററിച്ചെക്കണം.

3. വായുമുട്ടലിനു്

1. കണ്ണിവെററില, ആടലോടകത്തില ഇവസമം ഇടിച്ചുപിഴിഞ്ഞനീരു തുടം 4. അതിൽ 2 തുടം നെയ്യും ഉരിയ ജീരകംവച്ചുററിയ വെള്ളവുംചേർത്തു ജീരകം, കാട്ടുപാവലിൻെറ വേരു്ഇവ ഈരണ്ടുകഴഞ്ചു അരച്ചു ക

ല്ക്കമായി വെന്തു മെഴുകുപാത്രത്തിൽ അരിച്ചു നാക്കിൽ തേച്ചു കൊടുക്കുക; വായുമുട്ടൽ ശമിക്കും.

2. പുലിച്ചുവടി അരച്ചു വെണ്ണയിൽ ചാലിച്ചു കൊടുക്കുക.

3. പറംകിച്ചുക്ക മോരിൽ പുഴുങ്ങി ഉണക്കിപ്പൊടിച്ചു് ഒരു കഴഞ്ചുപൊടി തേനിൽ കുഴച്ചു കൊടുക്കുക; വായുമുട്ടൽ ശമിക്കും.

## V

## ഗ്രഹപീഡകൾ.

പ്രായേണ ശൗചഭ്രംശം മുതലായവകൊണ്ടു് ഒൻപതുഗ്രഹങ്ങൾ ബാലന്മാരെ പീഡിപ്പിക്കുന്നുണ്ടു്. അവയുടെ ലക്ഷണങ്ങളും ചികിത്സകളും അടിയിൽ വിവരിക്കുന്നു.

### 1. സ്കന്ദഗ്രഹം.

ലക്ഷണം.

ഒരു കണ്ണിൽനിന്നു വെള്ളമൊലിക്കുക, ശരീരം വിയർക്കുക, അധികമായിട്ടോ അല്പമായിട്ടോ ഇളകുക, മേല്പോട്ടു നോക്കുക, മുഖം വളഞ്ഞിരിക്കുക, രക്തത്തിന്റെ ഗന്ധമുണ്ടായിരിക്കുക, പല്ലു കടിക്കുക, വീക്കുക, മുലകുടിക്കാതിരിക്കുക, അല്പമായി കരയുക ഇവയൊക്കെയും സ്കന്ദഗ്രഹത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### സ്കന്ദാപസ്മാരഗ്രഹം

ലക്ഷണം.

സ്കന്ദാപസ്മാരം ബാധിച്ചാൽ ബാലൻ ബോധമില്ലാതെ കിടക്കും. നര ഛർദ്ദിക്കും. ബോധമുണ്ടാകുമ്പോൾ അധികമായി കരയും. അവനു ചലത്തിന്റെയും രക്തത്തിന്റെയും ഗന്ധമുണ്ടായിരിക്കും.

3. ശകുനിഗ്രഹം.

ലക്ഷണം.

ശരീരം മെലിയുക, ഭയപ്പെട്ടുഞെട്ടുക, പക്ഷിയുടെ ഗന്ധം ഉണ്ടാകുക, പഴുത്തൊലിച്ചിരിക്കുന്ന വ്രണങ്ങളാൽ പീഡിതനായിരിക്കുക, ശരീരം മുഴുവനും ചൂട്ടും പുകച്ചിലുമുള്ള പൊള്ളലുകളെക്കൊണ്ടു വ്യാപ്തമായിരിക്കുക ഇവയാകുന്നു.

4. രേവതീഗ്രഹലക്ഷണം.

വ്രണങ്ങളെക്കൊണ്ടും പൊള്ളലുകളെക്കൊണ്ടും വ്യാപ്തമായിരിക്കുക, ചെളിയുടെ ഗന്ധമുണ്ടായിരിക്കുക, രക്തമൊലിക്കുക, മലം അയഞ്ഞുപോകുക, ജ്വരവും ദാഹവുമുണ്ടാകുക ഇവയാകുന്നു.

5. പൂതനാഗ്രഹം

ലക്ഷണം.

അതിസാരം, ജ്വരം, തണ്ണീർദ്ദാഹം, കരച്ചിൽ, ചുറവുനോട്ടം, നിദ്രയില്ലായ്മ, പരവശത ഇവയാകുന്നു.

6. അന്ധപൂതനാഗ്രഹം

ലക്ഷണം.

ഛർദ്ദിയും, കാസവും, ജ്വരവും, തണ്ണീർദ്ദാഹവും, വസയുടെ ഗന്ധവും അതിയായ കരച്ചിലും, പാലിൽ വിരോധവും, അതിസാരവുമുണ്ടാകും.

7. ശീതപൂതനാഗ്രഹലക്ഷണം.

വിറയ്ക്കുക, ചുമയ്ക്കുക, ക്ഷീണിക്കുക, നേത്രരോഗമുണ്ടാകുക, ദുർഗ്ഗന്ധമുണ്ടാകുക, ഛർദ്ദിക്കുക, അതിസരിക്കുക ഇവയാകുന്നു.

8. മുഖമുണ്ഡതികാഗ്രഹം

ലക്ഷണം.

പ്രസന്നവദനനായിരിക്കുക, ശരീരം മുഴുവൻ ഞരമ്പെഴുന്നിരിക്കുക, മൂത്രത്തിന്റെ ഗന്ധമുണ്ടായിരിക്കുക, വളരെ ഭക്ഷിക്കുക ഇവയാകുന്നു.

## 9. നൈവമേയഗ്രഹം

### ലക്ഷണം

ഛർദ്ദിക്കുക, വിറയ്ക്കുക, തൊണ്ടയും വായുമുണങ്ങുക, ഇന്ദ്രിയസാദവും ദുർഗ്ഗന്ധവുമുണ്ടാകുക, പല്ലുകടിക്കുക ഇവയാകുന്നു.

### 1. സ്കന്ദഗ്രഹചികിത്സ

1. പവിഴപ്പുററു്, മയിൽപീലിചുട്ടഭസ്മം, ത്രിഫല ഇവ സമം പൊടിച്ചു് ആവണക്കെണ്ണയിൽ കരിഞ്ജീരകവും മുലപ്പാലും ചേർത്തു മൂപ്പിച്ചു് അതിൽ പൊടിയിട്ടു ചാലിച്ചു കുഴമ്പാക്കി നെറുകയിൽ തളം വയ്ക്കുക. ഇതിനാൽ പനിയും മററു പീഡകളും ശമിക്കും.

2. നാല്പാമരത്തൊലി, വേപ്പിൻതൊലി, കല്ലാലിൻ തൊലി ഇവ സമം ചുട്ടഭസ്മം കാടിയിൽ ചാലിച്ചു സർവ്വാംഗം പൂശുക. ഇതിനാൽ രക്തം തെളിയും.

3. വിഷ്ണുക്രാന്തി അരച്ചു മുലപ്പാലിലോ ആട്ടിൻ പാലിലോ കലക്കി തൊട്ടുകൊടുക്കുക.

4. പാമ്പിൻപടം, കന്നിൻകൊമ്പു്, കന്നിൻ തോലു്, വേപ്പില, തലമുടി ഇവകൊണ്ടു പുകയ്ക്കുക.

5. പൂതച്ചെടയൻ ഇട്ടു വെള്ളംവെന്തു കുളിപ്പിക്കുക.

### 2. സ്കന്ദാപസ്മാരഗ്രഹചികിത്സ

1. കോഴിമുട്ട പുഴുങ്ങി ചുവന്നകരുവെടുത്തു പൊടിച്ചു ചീനച്ചട്ടിയിൽ ഇട്ടു വറക്കുമ്പോൾ ഊറിവരുന്ന തൈലത്തിൽ സന്നിനായകവും ചേർത്തു് ആ തൈലമെടുത്തു നെറുകയിലും സന്ധുക്കളിലുംതൊട്ടുക. ബോധംവീഴും.

2. വജ്ജകായം പൊടിച്ചു വിഷ്ണുക്രാന്തിനീരിൽ കൊടുക്കുക. സന്നിയുടെ വികാരമുണ്ടെങ്കിൽ മാറും.

3. ചുക്കു്, മുളകു്, മലരു്, കുവളത്തിൻവേരു് ഇവകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടിചേർത്തു കൊടുക്കുക. ഛർദ്ദി ശമിക്കും.

4. സ്കന്ദഗ്രഹചികിത്സയിൽ പറഞ്ഞിട്ടുള്ള മരുന്നുകൾ ഇട്ടു പുകയ്ക്കുക.

5. പൂവൻകുറുന്തൽ ഇടിച്ചിട്ടുവെന്ത വെള്ളത്തിൽ കുളിപ്പിക്കുക.

3. ശകുനിഗ്രഹചികിത്സ

1. ദശപുഷ്പം, ആലിൻെറതളിര്, നിലംപരണ്ട, തേക്കിൻക്രുമ്പ്, പാണലിൻെറഇല, പൂതച്ചെടയൻ, ത്രിച്ചെടയൻ, കുപ്പമഞ്ഞൾ, കരിമുരിക്കില, കരൾവേഗത്തില, കോടാശാരിയില, കാർത്തോട്ടിയില, പുള്ളാമരത്തില, ചെങ്കററമരത്തില, നിലനാരകം, പടവലം, പീനാറിത്തൊലി, അമരിയില, പാച്ചോററിയില, കല്ലാലിൻതൊലി, നാല്പാമരത്തൊലി, താമരവളയം, കരിനൊച്ചിയില, പിച്ചകത്തില ഇവ ൽ പലം വീതം ശുദ്ധജലം തളിച്ച് ഇടിച്ചുപിഴിഞ്ഞനീരിൽ ഇടങ്ങഴി വെളിച്ചെണ്ണയും സമം പാലും ചേൎത്ത് എട്ടുകഴഞ്ച് അതിമധുരവും മുത്തുചിപ്പി, അരിയാറ്, നാഗ്ഗണം, പവിഴപ്പുററ്, ഭൃനാഗം, അമുക്കുരം, പൊൻകാവിമണ്ണ്, കണ്ടിവെണ്ണ, ദേവതാരം, ഇവ മുക്കാൽകഴഞ്ചുവീതവും വയമ്പ്, കുന്തിരിക്കം, പൂതിയുണത്തി, കടുകുരോഹിണി, ചന്ദനംഇവ അരക്കഴഞ്ചുവീതവും അരച്ചു കല്ക്കവും എട്ടുഫലം കോലരക്കു വച്ചുററിയവെള്ളവും ചേൎത്ത് കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക. ത്രിദോഷജങ്ങളായ സൎവ്വരോഗങ്ങളും പക്ഷിബാധോപദ്രവവും മെലിച്ചിലും നിശ്ചയമായി ഇതുകൊണ്ടു ശമിക്കും.

2. നാല്പാമരുന്നു ഇടിച്ചിട്ടുവെന്ത വെള്ളത്തിൽ കുളിപ്പിക്കുക.

3. മുൻവിവരിച്ച ധൂമോപകരണങ്ങൾകൊണ്ടു് പുകയ്ക്കുക.

4. വിഷ്ണുക്രാന്തിയിട്ടു പാൽകാച്ചി കൊടുക്കുക.

4. രേവതീഗ്രഹചികിത്സ

1. കാട്ടതിപ്പലിവേരു് ആറുകഴഞ്ചു്, വിഷ്ണുക്രാന്തി നാലുകഴഞ്ചു്, ചുക്ക രണ്ടുകഴഞ്ചു്, ഇവകൊണ്ടുള്ള കഷായത്തിൽ ത്രികടുക്, കടുകരോഹിണി ഇവ പൊടിച്ചു മേമ്പൊടി ചേൎത്തു കൊടുക്കുക; ജ്വരവും പനിയും ശമിക്കും.

2. അമരിവേരു്, കൊഴിഞ്ഞിൽവേരു്, കരിംവേഗം, അമൽപൊരി, പ്രസാരണി, ആനയടിയൻ, വിഷ്ണുക്രാന്തി, ത്രിഫല, വയമ്പു് കുന്തിരിക്കം ഇവസമം കാടിയിൽ അരച്ചു ഗോമൂത്രത്തിൽ ചാലിച്ചു സൎവാംഗം പൂശുക; വ്രണവും പൊള്ളലുകളും ശമിക്കും.

3. ശകുനിഗ്രഹചികിത്സയിൽ എഴുതിയിട്ടുള്ള തൈലം തലയിൽ തളം വയ്ക്കുക.

4. പാമ്പിൻപടം മുതലായ ധൂമോപകരണങ്ങൾ കൊണ്ടു് പുകയ്ക്കുക.

5. നാല്പാമരവെള്ളത്തിൽ കുളിപ്പിക്കുക.

5. പൂതനാഗ്രഹചികിത്സ

1. കൊടിത്തൂവവേരു് കൂവളത്തിൻവേരു് മുത്തങ്ങാ, പാടക്കിഴങ്ങു് ഇവകൊണ്ടുള്ള കഷായത്തിൽ കടുകരോഹിണിപൊടിച്ചു മേമ്പൊടിചേൎത്തു കൊടുക്കുക; ജ്വരവും അതിസാരവും ശമിക്കും.

2. കററാർവാഴനീരു്, കാഞ്ഞരപ്പഴത്തിൻനീരു്, മുണ്ടകനെല്ലിൻെറ അരി ഇവ പച്ചനെല്ലിക്കാനീരിൽ അരച്ചു തലയിൽ കുഴമ്പിടുക; ഉറങ്ങും.

3. അരിയാറു്, ജീരകം, കരിഞ്ജീരകം, പെരിഞ്ജീരകം, ജാതിയ്ക്കാ, ജാതിപത്രി, ഗ്രാമ്പൂവു്, വരട്ടമഞ്ഞൾ ഇവ ഓരോകഴഞ്ചു് ഇടങ്ങഴി വെള്ളത്തിൽവെന്തു നാഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ രണ്ടുതുടം അത്തിവെള്ളവും 2 തുടം മുരിങ്ങവെള്ളവും ചേൎത്തു് അതിൽ 2 തുടം ശക്കരകലക്കി അരിച്ചു് അടുപ്പിൽവച്ചു കുറുക്കി തേൻപാക

മാകുമ്പോൾ വാങ്ങി ഭരണിയിൽ സൂക്ഷിക്കുക. അതിൽ നിന്നു കുറേശ്ശെ തൊട്ടുകൊടുക്കുക; ക്ഷീണം മാറി ശരീര പുഷ്ടിയുണ്ടാകുന്നതിനുത്തമം.

4. ശകുനിഗ്രഹചികിത്സയിൽ എഴുതിയിട്ടുള്ള തൈലം തേയ്ക്കണം.

5. മുൻവിവരിച്ച സാധനങ്ങൾകൊണ്ടു പുകയ്ക്കണം.

6. പൂവൻകുറുന്തൽ ഇടിച്ചിട്ടുവെന്ത വെള്ളത്തിൽ കുളിക്കണം.

### 6. അന്ധപൂതനാഗ്രഹചികിത്സ

1. ചുക്ക്, ദേവതാരം, അത്തിത്തിപ്പലി, കൊത്തമ്പാലരി, കടകപ്പാലയരി, കടുകുരോഹിണി, ദശമൂലം ഇവ കൊണ്ടുള്ള കഷായത്തിൽ ജീരകം മേമ്പൊടി ചേർത്തു കൊടുക്കുക.

2. പപ്പടകപ്പുല്ല്, ചുവന്നതുളസി, കരിനൊച്ചിയില, ഞൊരയില, കുവളത്തില ഇവസമം ഇടിച്ചുപിഴിഞ്ഞ നീരിൽ കടുകുരോഹിണിയും കരിഞ്ജീരകവും പൊടിച്ചിട്ടു വെണ്ണ മൂപ്പിച്ചു തലയിൽ തളംവയ്ക്കുക.

3. മുൻപറഞ്ഞ മരുന്നുകൾ ഇട്ടു പുകയ്ക്കുക.

4. ശകുനിഗ്രഹ ചികിത്സയിൽ എഴുതിയിട്ടുള്ള തൈലം തേയ്ക്കുക.

5. പപ്പടകപ്പുല്ല് ഇടിച്ചിട്ടുവെന്ത വെള്ളത്തിൽ കുളിപ്പിക്കുക.

### 7 ശീതപൂതനാഗ്രഹചികിത്സ

1. മുട്ടത്തൈലം നെറുകയിലും സന്ധുക്കളിലും തൊടുക; ശൈത്യം മാറും.

2. കടുകുരോഹിണി അരച്ചു മുത്തങ്ങാവെള്ളത്തിൽ കൊടുക്കുക; പനി ശമിക്കും.

3. മുരിങ്ങക്കിളുന്നു ചതച്ചു കണ്ണിൽ പിഴിയുക; നേത്രരോഗം ശമിക്കും.

4. ചുവന്നുള്ളി, ചുവന്നതുളസി, കൊത്തമ്പാലരി ഇവ സമം അരച്ചു ശക്കരയിൽ കൊടുക്കുക; ചുമയും പനിയും ശമിക്കും.

5. പാടക്കിഴങ്ങും കൂവളത്തിൻവേരും മുത്തങ്ങയും കൂടെ അരച്ചു മുലപ്പാലിൽ കൊടുക്കുക; ഛർദ്ദിയും അതിസാരവും ശമിക്കും.

6. ശകുനിഗ്രഹചികിത്സയിൽ എഴുതിയ തൈലം തേപ്പിക്കുക.

7. മുൻപറഞ്ഞ മരുന്നുകൾ ഇട്ടു പുകയ്ക്കുക.

8. നെല്ലിക്കാവെള്ളത്തിൽ കുളിപ്പിക്കുക.

6. മുഖമണ്ഡതികാഗ്രഹചികിത്സ

1. പുളിയാരില ഇടിച്ചുപിഴിഞ്ഞ നീരിൽ അഷ്ടചൂർണ്ണം അരച്ചുകലക്കി നെയ്‌വെന്തു സേവിക്കുക.

2. പശുവിൻപാലിൽ ഞവരയരി അരച്ചുകലക്കി വെളിച്ചെണ്ണവെന്തു തേയ്ക്കുക.

3. പുകയ്ക്കുക.

4. നാല്പാമരവെള്ളത്തിൽ കുളിപ്പിക്കുക.

9. നൈപമേയഗ്രഹചികിത്സ.

1. മുട്ടത്തൈലം നെറുകയിലും സന്ധുക്കളിലും തൊടുക; വിറയൽ മാറും.

2. പത്തു കഴഞ്ചു പാടക്കിഴങ്ങും, അഞ്ചു കഴഞ്ചു ഭൂനാഗവുംകൂടെ ഇരുനാഴിപ്പാലിൽ പുഴുങ്ങി നാലുകഴഞ്ചു കാവിമണ്ണും ഒരു കഴഞ്ചു കർപ്പൂരവും ഒരു കഴഞ്ചു കടുകരോഹിണിയുംചേർത്ത് അരച്ചു മുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി മുലപ്പാലിൽ കൊടുക്കുക. പനി, വിറയൽ, ഛർദ്ദി മുതലായ സുഖക്കേടുകൾ ശമിക്കും.

3. ചെറുനാരങ്ങാനീരു തുടം 4, മഞ്ഞൾനീരു തുടം 2, പഴക്കാനീരു തുടം 1, പുകിൻനീരുതുടം 1, മുരിങ്ങനീരു തുടം 1, വെററിലനീരു തുടം 1, കിലുകിലുപ്പൻനീ

രു തുടം 2 ഇവയിൽ പന്ത്രണ്ടുതുടം വെളിച്ചെണ്ണയും, ത്രിഫല, ത്രികടുകു്, ജാതിയ്ക്കാ, അക്രാവു്, അകിൽ, വെളുത്തുള്ളി, ചവൎക്കാരം, പൂതിയുണത്തി, കടുകുരോഹിണി, വയമ്പു് ഇവ ഓരോകഴഞ്ചു്, നീററിന്മുട്ട ഉഴക്കു്, കന്തിരിക്കം അഞ്ചുകഴഞ്ചു്, പൂഴിനാഗം ഉഴക്കു് ഇവ മുലപ്പാലിൽ പുഴുങ്ങിയും അരച്ചുചേൎത്തു വെന്തു പാകത്തിൽ അരിച്ചുതേയ്ക്കയും ഉള്ളിൽ കൊടുക്കുകയും ചെയ്ക. പനി, വിറയൽ, ഇന്ദ്രിയസാദം മുതലായ സകല പീഡകളും ശമിക്കും.

4. മുൻപറഞ്ഞ മരുന്നുകൾ ഇട്ടു പുകയ്ക്കുക.

5. ദശപുഷ്പം ഇട്ടു വെന്ത വെള്ളത്തിൽ കുളിപ്പിക്കുക.



## VI

### കരപ്പരോഗനിദാനം

1. അകക്കരപ്പലക്ഷണം.

പനികൊണ്ടുവലഞ്ഞിട്ടു
ചെവികൊട്ടിയടച്ചിടും
മലമങ്ങുസരിച്ചീടും
അടയ്ക്കും മൂത്രവും ക്ഷണം. 1

ദേഹംനൊന്തുതളൎന്നീടും
ദാഹം പാരമതായ്‌വരും
ഇതിൽ കവിഞ്ഞ ചിഹ്നങ്ങൾ
കാൺകിലോ മരണം ഫലം. 2

കവിഞ്ഞ ചിഹ്നങ്ങൾ.

ഉള്ളിൽ ജ്വരം വളൎന്നിട്ടു—
ങ്ങുള്ളു പാരമടച്ചിടും
എല്ലെല്ലാം പൊങ്ങിടാശബ്ദം
നൊന്തിടും സൎവ്വയംഗവും. 3

കരപ്പനള്ളിൽ തിങ്ങീട്ടു-
ങ്ങക്ഷിയും വക്ത്രവും ദൃഢം
ഗുദവും ധാതുവങ്ങേഴും
വ്രണമാക്കുന്നുസാംപ്രതം 4

2. പുറക്കരപ്പലക്ഷണം.

കൈഞെരിച്ചുകരഞ്ഞീടും
വിയർക്കും മുഖവും സദാ
മൂത്രബന്ധമതുണ്ടാകും
കിടക്കും ആർത്തനായ് ഭുവി. 1

3. നീർകരപ്പലക്ഷണം.

മെയ്യശേഷം തണുത്തീടും
കൈകാലുകൾ തളർന്നിടും
സ്തന്യപാനം വെറുത്തീടും
അടയ്ക്കും ചെവിയേററവും. 1
കണ്ണുരുട്ടിയടച്ചിടും
കണ്ണിൻമിഴികൾ താഴ്ന്നിടും
തണ്ണീർദാഹം വളർന്നീടും
തിണ്ണെന്നങ്ങിടനേർത്തിടും. 2
തലയും ചെവിയുംപാരം
കത്തിനൊന്തുകഴച്ചിടും
വീങ്ങും നാഭിയും വിളറും
പോളയും മേനിയുംദൃഢം. 3

4. പനിക്കരപ്പലക്ഷണം.

വീണ്ടും പനിക്കും ദാഹിക്കും
അടയ്ക്കും മലമൂത്രവും
വായിൽ പുണ്ണുകളുണ്ടാകും
പല്ലും നാവും കടിച്ചിടും. 1

5. രക്തക്കരപ്പലക്ഷണം

ജ്ജൂർത്തിപാരമത്തുണ്ടായി
ട്ടുഷ്ണസഞ്ചാരവും വരും
സർവ്വാംഗം നൊന്തിടുന്നേരം
പഴപ്പുണ്ടാം കഴുത്തിലും. 1
ശരീരമെങ്ങും വട്ടത്തിൽ
പഴപ്പുണ്ടായ് വലഞ്ഞിടും
അടയ്ക്കും ചെവിയും പാരം
കടുക്കും തലവേദന. 2

6. ശ്രോണിതക്കരപ്പലക്ഷണം.

ജ്വരമങ്ങുഭവിച്ചിട്ടു
നടുങ്ങും ശിശുവെപ്പോഴും
സർവ്വാംഗം പണവൃത്തത്തിൽ
പൊട്ടിയങ്ങു പൊളിഞ്ഞിടും. 1
പരക്കും കുങ്കുമംപോലെ
കറുക്കും കൈകൾ കാലുകൾ
മെലിയും ചന്തിയുമൊട്ടി-
പ്പെരുകും വയർപാരമായ്. 2

7. കപ്പിക്കരപ്പലക്ഷണം.

ബന്ധിക്കും മൂത്രമങ്ങേറം
ഉണ്ടാകുന്നതിസാരവും
ഔവ്വണ്ണം ഛർദ്ദിയും ദാഹം
മെല്ലെ മെല്ലെ തുടങ്ങിടും. 1
മുളകിൻമണിപോൽ ദേഹേ
വീണിട്ടതു കറുത്തിടും
ഉളവാം ചിഹ്നമീവണ്ണം
കപ്പിയെന്ന കരപ്പനും. 2

8. വ്രണക്കരപ്പലക്ഷണം.

പനിക്കും ദിനമെട്ടോളം
ഒഴിവില്ലാതെ ബാലനും
സർവ്വാംഗം പൊള്ളൽപോലുണ്ടാ-
യ്യൊട്ടിയങ്ങു വ്രണപ്പെട്ടും. 1
തേഞ്ഞിടുന്നരയും പാരം
മെലിയും കൈകൾ കാലുകൾ
അതിസാരമതുണ്ടായി
വ്യഥയോടുഴലുന്നഹോ.

9. കുഴൽവാതക്കരപ്പലക്ഷണം.

പനിച്ചിട്ടഥ നീരാന്നു
മേനിയാകെ തളിച്ചിടും
കൈകാലുകൾ തളന്നിട്ടു
വഴങ്ങാതരയുംവരും. 1
ബന്ധിക്കും മലമങ്ങേററം
വായിൽപ്പുണ്ണു ഭവിച്ചിടും
ചിന്തിക്കിലിതുതാനല്ലൊ
കുഴൽവാതക്കരപ്പനും. 2

10. കരിംകരപ്പലക്ഷണം.

ബന്ധിക്കും മൂത്രമങ്ങേററം
പനിക്കും തീവ്രമോടഹോ
അടയ്ക്കും ശ്രോത്രവും ദാഹം
കുറയും ബലവും തഥാ. 1
കുംകുമംപോൽ കറുത്തിട്ടു-
ങ്ങംഗമെല്ലാംവ്രണിച്ചിടും
പനിയേററം ക്ഷപാതന്നിൽ
വന്നുചേരുമാഡിംഭനും. 2

11. ചിലന്തിക്കരപ്പലക്ഷണം

ചുമന്നിട്ടംഗമങ്ങേററം
പൊട്ടിച്ചലമൊലിച്ചിടും
പനിക്കും തലയും പാരം
കഴയ്ക്കും ബാലനങ്ങഹോ.

വ്രണമെല്ലാം ചൊറിഞ്ഞിട്ട-
ങ്ങൊഴുകും ജലമെപ്പൊഴും
സരിക്കും മലമങ്ങേററം
വൃത്തിടും നാവുമങ്ങനെ.

12. വെംകുഴിക്കരപ്പലക്ഷണം.

സർവ്വാംഗം വീങ്ങി തീപ്പൊള്ളൽ
പോലെയങ്ങു കുരുത്തിടും
പൊട്ടിപ്പൊഴിഞ്ഞു പിന്നീട-
ങ്ങൊലിക്കും ചലവും ദൃഢം. 1

ഉണ്ടാകും പനിയും പാരം
തൊണ്ടയിൽ പുണ്ണുമാവിധം
അടയ്ക്കും മൂത്രവും നന്നായ്
നടുങ്ങും നിദ്രതന്നിലും. 2

13. കണ്ഠമാലക്കരപ്പലക്ഷണം.

മാലപോലെ ഗളം തന്നിൽ
നീരുണ്ടായി വലഞ്ഞിടും
ബാലന്നു പുണ്ണുമുണ്ടാവും
താലുവിൽ ദൃഢമായഹോ. 1

കഫക്കെട്ടുകളുണ്ടാകും
മലമേററമടഞ്ഞിടും
നീരുവീങ്ങിച്ചുമന്നിട്ടു
പനിയും പാരമായ് വരും. 2

കണ്ണിൻനിറം പകൎന്നീടും
തളരും കൈകൾ കാലുകൾ
ദൃഷ്ടിവാടിച്ചുമഞ്ഞീടും
ഇഷ്ടമെന്യേ കിടന്നിടും. 3

14. മുയൽക്കരപ്പലക്ഷണം.

ജ്വരം പാരമതുണ്ടായി-
ച്ചിറികോട്ടിപ്പിടിച്ചിടും
തളൎന്നങ്ങു കിടന്നീടും
കരയും ഭീതിപൂണ്ടഹോ. 1
ദൃഷ്ടിപാരമുരുട്ടീടും
ചുമച്ചൊച്ചയടച്ചിടും
വീൎത്തിടും കുമ്പയൗവണ്ണം
ഉണ്ടാകും ഛൎദ്ദിയും ജവാൽ. 2

15. പിത്തക്കരപ്പലക്ഷണം.

വിളറും ദേഹവും കണ്ണും
തളരും കൈകൾ കാലുകൾ
കുറയും ദാഹമങ്ങേററം
വിറയും ഏറിവന്നിടും. 1
ചുമയ്ക്കും പൂത്തിടും നാവും
പുകയും കണ്ണുരണ്ടുമേ
കഫക്കെട്ടുകളുണ്ടാകും
തൊണ്ടയിൽ ഇണ്ടലോടഹോ. 2

16. നീലക്കരപ്പലക്ഷണം.

ഇടവിട്ടു പനിച്ചിടും
ഭയപ്പെട്ടു കരഞ്ഞിടും
ദേഹമാകെക്കറുത്തിടും
ദാഹവും പെരുതായ് വരും. 1

കാശ്ശുവട്ടം കറുത്തിട്ടു
വീണിടും ദേഹമാകവേ
മലമൂത്രമടച്ചീടും
ബലമങ്ങു കുറഞ്ഞിടും. 2

17. വൃദ്ധിക്കരപ്പലക്ഷണം.

ദാഹജ്വരങ്ങളുണ്ടായി
വീർത്തിടുന്നുദരമങ്ങനെ
കാലുരണ്ടും മെലിഞ്ഞിട്ട-
ങ്ങിടിക്കും നെഞ്ചതേററവും. 1

എടുക്കും ഉഷ്ണസഞ്ചാരം
ഒലിക്കും ശ്ലേഷ്മവും ഭൃശം
വീങ്ങിടും വൃദ്ധിയും പാരം
സരിക്കും മലമങ്ങഹോ. 2

18. ഓംകൻലക്ഷണം.

ഗുദനേത്രങ്ങളിൽക്കൂടെ
നെല്ലതിൻമുളപോലവേ
മുളയ്ക്കും വ്യാധിയങ്ങേററം
വരുത്തും പല സങ്കടം. 1

പനിക്കും പൂത്തിടും നാവും
സരിക്കും മലമേററവും
ദഹിക്കാ ഭക്ഷണം തീരെ
സഹിക്കാ വ്യഥയുംതഥാ. 2

19. ഓടിയൻലക്ഷണം.

ദേഹമാകെ ഇരുണ്ടീടും
കണ്ണുമങ്ങനെ ചീഞ്ഞിടും
രക്തമങ്ങു സരിച്ചീടും
ചുട്ടിടും തലയും ദൃഢം 1

കണ്ഠമുഖമാലലക്ഷണം.

തലകാഞ്ഞു പനിച്ചീടും
വരളും മലജലങ്ങളും
ഓടിടും പച്ചയാം നാഡി
ഞെട്ടിടും ശിശുവും ഭയാൽ. 1

ചുററിയങ്ങഥവീണിടും
തെററില്ലാതുദരത്തിലും
ഗളം തന്നിലുമവ്വണ്ണം
കക്ഷത്തിങ്കലുരയ്ക്കലും. 2

21. ചോരനീർലക്ഷണം

പനിയും തലയിൽകുത്തും
വിനയാന്നു കരച്ചിലും
ഛർദ്ദിയും ഭേദിയുംകൊണ്ടു്
ക്ഷീണനായിബ്ഭവിച്ചിടും. 1

ചീരവിത്തിൻ വലുപ്പത്തിൽ
പൊട്ടിടും മേനിയാകവെ
തുമ്പക്കുടം വലുപ്പത്തിൽ
തിണക്കുംകാൽകരം രണ്ടിലും. 2

22. ചെംകരപ്പലക്ഷണം

വലിക്കും വായുവങ്ങേററം
ചലിക്കും ചോരയും ദൃഢം
പനിക്കും മൂലവും തള്ളും
അടയ്ക്കും സ്വരവുംപരം. 1

ഭേദിപാരമതുണ്ടായി
ക്ഷീണിക്കും ബാലനങ്ങഹോ
ആധിപൂണ്ടു കരഞ്ഞിടും
വ്യാധിതൻ പീഡയാലവൻ 2

23. പുറവളയക്കരപ്പലക്ഷണം.

ഒമേനിയങ്ങുപൊളിഞ്ഞിട്ടു
ഹീയമായിത്തിണർത്തിടും
പീനസം എന്നപോൽ മൂക്കിൽ
പൊട്ടിപ്പൂയമൊലിച്ചിടും. 1

കണ്ണിൽ ചീരവേർപോലെ
പാകും രക്തഞരമ്പുകൾ
അടയ്ക്കുംസ്വരവും ഞെട്ടി—
ക്കരയും പനികൊണ്ടഹോ. 2

24. പുറവട്ടക്കരപ്പൻ.

ഗളം വിങ്ങിക്കനത്തീടും
മുഴയ്ക്കും തൊള്ള തന്നിലും
ചെകിട്ടത്തുമൌവ്വണ്ണം
കുരുക്കും ദശമൂക്കിലും. 1

കനക്കും നൊന്തിടും ദേഹം
തണുക്കും കൈകൾ കാലുകൾ
തലച്ചൂടത്തു വർദ്ധിച്ചു
ത്തുറക്കാകണ്ണശേഷവും. 2

25. അകക്കരപ്പൻ

ദേഹമെല്ലാം തിണർത്തീടും
പുണങ്ങെന്നതുപോലഹോ
ശ്രോത്രേന്ദ്രിയം പഴുത്തീടും.
നേത്രങ്ങൾക്കമതെത്തിടും. 1

ഇക്കിളും പനിയും മാല—
ക്കണ്ണെന്നുള്ളൊരുരോഗവും
പെട്ടെന്നുണ്ടായ് വലഞ്ഞീടും
ഒട്ടുമേ പൊളിയല്ലഹോ. 2

26. തീയത്തിളപ്പൻലക്ഷണം.

ചൂട്ടും നൊമ്പരവുംകൊണ്ടു—
ങ്ങാടലോട്ടുകരഞ്ഞിടും
കണ്ണിൽ കുരുക്കൾ പൊട്ടീടും
ദീപനം നഷ്ടമായ്‌വരും. 1

27. വാകപ്പുല്ലൻലക്ഷണം.

പനിക്കും പാരമായ്‌വായിൽ
മുഴയ്ക്കുന്നു കുരുക്കളും
പീർത്തിടുന്നുദരം നന്നായ്
സരിക്കും ചളിഛോരകൾ. 1

28. നീക്കരപ്പുള്ളൻലക്ഷണം.

പനിക്കും ദിക്കടെച്ചീടും
ഭ്രമിക്കും ചിത്തമങ്ങനെ
മൂക്കപാരം പഴുത്തിട്ടു—
ങ്ങൊലിക്കും ശ്ലേഷ്മവുംദ്രവം. 1

29. പിള്ളക്കരപ്പലക്ഷണം

വിളറും ദേഹമങ്ങേററം
തെളിയും പച്ചനാഡികൾ
കരയും പാരമായ്‌ബാലൻ
ഉണർവില്ലാതെയും വരും. 1

കുത്തും നോവുമതുണ്ടായി—
ട്ടത്തലാൻവസിച്ചിടും
നാവിൽ പുണ്ണുകൾവർദ്ധിച്ചു
സ്തന്യപാനമതും നഹി. 2

30. തീക്കരപ്പലക്ഷണം.

പനികൊണ്ടു തലച്ചൂട—
ങ്ങേറെവന്നു ഭവിച്ചിടും

കണ്ണടച്ചുകിടന്നീടും
ബോധമില്ലാതെ ബാലനും. 1

കരിവണ്ണമതായീടും
ശരിക്കുള്ള ശരീരവും
സരിക്കുന്നു മലംപാരം
തളരുന്നിഹ ദേഹവും. 2

31. ചോരക്കരപ്പലക്ഷണം

ഉച്ചിവല്ലാതെതാണിട്ട-
ങ്ങേറിടും ചൂടുവായിലും
അടയ്ക്കും മൂത്രമങ്ങേററം
ചുട്ടുചുട്ടതു വീണിടും. 1

കുറഞ്ഞും കൂടിയുംവീഴും
രക്തത്തുള്ളികളെപ്പൊഴും
സരിക്കും ചൂടുവെള്ളംപോൽ
ജലധാതുവുമങ്ങനെ. 2

32. ചൊറിക്കരപ്പലക്ഷണം

ചൊറിഞ്ഞങ്ങു തിണൎത്തീടും
ദേഹമാസകലം ക്ഷണം
മലമങ്ങു തടുത്തിട്ടു
മൂത്രംചുട്ടു സ്രവിച്ചിടും. 1

33. ചോലപ്പുളവലക്ഷണം

പനിയങ്ങു മുതിൎന്നിട്ടു
മേനിചുട്ടുപുകഞ്ഞിടും
മുത്തുപോൽപുളകംപൊട്ടി
സിദ്ധമാകും ചിരങ്ങുകൾ. 1

34. ചെമ്പരുത്തിത്തടിയൻലക്ഷണം.

ചെമ്പരത്തിസ്സുമംപോലെ
മാംസമേറെത്തടിച്ചിടും
വീങ്ങിടും തൊലിയുംപാരം
പൊട്ടിയങ്ങുവ്രണിച്ചിടും. 1

പനിച്ചിട്ടു ശിരോഭാഗേ
കുത്തിനോവതിതീവ്രമായ്
ഭവിച്ചിട്ടുതുക്കുടുന്നു
ശിശുക്കൾക്കതിസങ്കടം. 2

35. ചെങ്ങാലപ്പുളവലക്ഷണം.

ചോരവർണ്ണമതായുള്ള
ഘോരമായകരപ്പനും
ചേരും മേനിയിൽനിന്നങ്ങു
പാരം ചലമൊലിച്ചിടും. 1

ഏറെച്ചൂടുകളുണ്ടായി-
ട്ടേറിടും തലവേദന
നീരും പുണ്ണതിൽ നിന്നിട്ട-
ങ്ങൂറും ചോരയുമങ്ങനെ. 2

36. നീലൊളിക്കരപ്പലക്ഷണം

മൂത്രംചുട്ടതു മഞ്ഞിക്കും
നേത്രവും അതുപോലെയാം
തലചുട്ടുപുകഞ്ഞിട്ട-
ങ്ങതിവീക്കുന്നു കമ്പയും. 1

ദേഹേനീലനിറംപോലെ
വീണുപൊള്ളിയെടുത്തിടും
ദാഹവും പനിയുംപാരം
ബാലനങ്ങുളവായിടും. 2

37. കോഴിച്ചൂട്ടുലക്ഷണം.

ദേഹം ചുട്ടുചുമന്നിട്ടു
തടിച്ചങ്ങുപനിച്ചിടും
വെള്ളമോലുന്നവായിൽനി-
ന്നുള്ളമേററം മയങ്ങിടും. 1
ചൊരിയും ഭേദിയങ്ങേററം
ചൊറിയും ചെവിയങ്ങെത്തും
മുലയുണ്ണാതെവന്നീടും
തലയുംമാണ്ടുപോകുമേ. 2

38. അകക്കരപ്പലക്ഷണം.

തലനൊന്തുപനിച്ചീടും
മലദ്വാരം ചുവന്നിടും
വായിൽ ചൂടുമുഴത്തിട്ടു
പുണ്ണുണ്ടായിട്ടുളിഞ്ഞീടും. 1
കണ്ണുരുട്ടിമിഴിച്ചീടും
തണ്ണീർദ്ദാഹംപെരുത്തിടും
ഉച്ചിമെല്ലെന്നതാണിടും
കൊച്ചനങ്ങുതളർന്നിടും. 2

39. മണൽകരപ്പലക്ഷണം.

ജ്ജൂർത്തികൊണ്ടുണ്ണസഞ്ചാര-
മേറിയങ്ങുമണൽത്തരി
പോലെമേലഖിലംവീണി-
ട്ടാമയിക്കുന്ന ബാലനും. 1
കണ്ണുപാരംപഴുത്തിട്ടു-
ങ്ങൊലിക്കുന്ന ജലം ദ്രുതം
കണ്ണിനങ്ങുത്രിയാമത്തിൽ
സൂക്ഷ്മമില്ലാതെവന്നീടും. 2

40. ഈററപ്പുറങ്കിലക്ഷണം.

ഗുദഗുഹ്യങ്ങളിൽപുണ്ണു-
ങ്ങുണ്ടായിട്ടുവ്രണപ്പെട്ടും
ചുണ്ടും വായും ചുമന്നിട്ടു-
ങ്ങുണ്ടാംചൊറിയുമേററവും. 1

41. അകമുണ്ടിലക്ഷണം.

ഇടവിട്ടു പനിച്ചീടും
പതിനേഴദിനങ്ങളിൽ
ഒച്ചതീരെയടച്ചീടും
ഔവ്വണ്ണം ശ്വാസവുംദ്രഢം. 1
കണ്ണിലും വായിലുംസന്ധി—
ധാതവങ്ങളിലുംഗുദം
തന്നിലുംപുണ്ണുകൾവന്നി—
ട്ടിങ്ങലാടുന്നു ബാലനും. 2
ദിനംപന്ത്രണ്ടതിന്നുള്ളിൽ
ശരിക്കങ്ങു ചികിത്സകൾ
ചെയ്യാതിടാഞ്ഞാൽ മരിച്ചീടും
പൈതലും വിരവോടഹോ. 3

42. ആനവാപ്പ്.

പനിച്ചിട്ടുള്ളടത്തീടും
അടയ്ക്കും മലമൂത്രവും
ഉച്ചിയുംതാണു സ്തന്യത്തി—
ലിച്ഛയില്ലാതെവന്നിടും. 1

43. കുതിരവാപ്പ്.

തലനൊന്തുവിയത്തീടും
ചെറുനീരൊഴുകുംപരം

അലറും ഘോടിപോലങ്ങ
വലിക്കുംകൈകൾ കാലുകൾ.

44. അകവാപ്പ്.

നീരതുള്ളിൽനിറഞ്ഞിട്ട
വീർത്തുമുട്ടിപ്പനിച്ചിടും
ചൂടുകൊണ്ടുപുകഞ്ഞിട്ടു
ദാഹവും പെരുതായ്‌വരും 1
കണ്ണിന്മിഴിമറഞ്ഞീടും
മേലേപ്പോളയിലങ്ങഹോ
ഞെട്ടിഞെട്ടിക്കരഞ്ഞിടും
ഇക്കിളുംവന്നചേന്നിടും. 2

45. പുറവാർപ്പ്.

സർവാംഗവീക്കമുണ്ടായി-
ട്ടടയ്ക്കും മലമൂത്രവും
തലചുട്ടുപഴുത്തിട്ടു
തുലയും രക്തമാകവേ. 1

46. ചോരവാപ്പ്.

പനികൊണ്ടക്ഷിയുംതെററി-
സ്സുമംപോലെചുവന്നിടും
തലനൊന്തുവലഞ്ഞങ്ങ
കരയും ബാലനെപ്പൊഴും. 1

47. കനൽകുരുലക്ഷണം.

പനിച്ചിട്ടുത്തമാംഗത്തിൽ
രക്തവർണ്ണമതായൊരു
കുരുവുണ്ടായ്പഴുത്തങ്ങ
പൊട്ടും പിന്നതുമൂടിടും. 1

സന്ധിബന്ധങ്ങളിൽ നീര-
ങ്ങന്തിവന്നു പഴുത്തിടും
ചന്തമോടവപൊട്ടും ദുർ-
ഗന്ധവും പെരുതായ്വരും. 2

48. എച്ചിൽപിണിലക്ഷണം.

പുറവേപോലുത്തമാംഗത്തിൽ
പാറിപ്പുണ്ണുകൾ ചേർന്നിടും
മുറവും നീരുകളുണ്ടായി-
ട്ടേല്ക്കും പനിയുമങ്ങഹോ. 1

49. മുഴംകാൽകരപ്പലക്ഷണം.

മുട്ടുതൊട്ടഥ കീഴ്പോട്ടു
പൊട്ടിനീരുകൾ വാർന്നിടും
കുട്ടിപാരം പനിച്ചിട്ട-
ങ്ങഷ്ടിതീരെ ത്യജിച്ചിടും. 1

50. ഉൾക്കരപ്പലക്ഷണം.

നീരിറങ്ങി വലഞ്ഞീടും
കാൽകരങ്ങളിലങ്ങഹോ
ദേഹമങ്ങു കറുത്തീട്ടു-
ന്നേറനൊടിവിൽ വീക്കവും. 1

51. ചെമ്പരപ്പുലക്ഷണം.

ചുവന്നങ്ങു പരന്നിട്ടു
തടിക്കും ദേഹമൊക്കെയും
ഗുദമേററം കറുത്തിട്ടുൾ-
വ്രണപ്പെട്ടുകരഞ്ഞിടും. 1

ചിലന്തിയുടെ വിഭാഗങ്ങളും ലക്ഷണങ്ങളും.

1. പെരുംചിലന്തി.

പാഞ്ചിപ്പാകപ്പമതിൻഗന്ധം
പൂണ്ടിടും വൻചിലന്തിയും
ശങ്കിയാതജ്ജലം തൊട്ടാൽ
സംക്രമിക്കുമാരോഗവും. 1
ആറും പത്തുമതെത്താതെ
മാറില്ലാമയമേതുമേ
ക്രൂരോദേതിഹചെയ്താലും
പാഴായ്പോകുമതാക്കുമേ. 2

2. പാവട്ടച്ചിലന്തി.

മുളയ്ക്കുന്നതമാംഗംതൊ-
ട്ടിളയ്ക്കാത്തുപതാപവും
പതിയ്ക്കുന്നതു സർവാംഗം
പതിനാലുവയസ്സകം. 1

3. വെററിചച്ചിലന്തി.

തുടങ്ങും തലയിൽനിന്നു
മുടങ്ങാതെ പനിച്ചിടും
വീക്കമുണ്ടായളിഞ്ഞീടും
വിരലും തലയുമങ്ങഹോ. 1

4. നീച്ചിലന്തി.

ചൊറിയങ്ങു കടുത്തീടും
വിറയങ്ങു പെരുത്തീടും
കുരുവങ്ങുവളൎന്നീടും
കുറയുന്നതു സംഖ്യയിൽ. 1

നടുവങ്ങുകഴഞ്ഞിട്ടു
കരുവാളിക്കുമേററവും
തുള്ളിത്തുള്ളിയായോലുന്ന
വെള്ളം വീണു പകന്നിടും. 2

5. താമരച്ചിലന്തി.

കാലിൽനിന്നു തുടങ്ങീടിൽ
മേലിൽ ദൃഷ്യമതായ്‌വരും
മേലുചുട്ടുപുകഞ്ഞിട്ട-
ങ്ങോലും ലോചനബാഷ്പവും 1
ഉത്തമാംഗേ കുരുത്തീടിൽ
പിത്തഃമാദേനജായുവും
ചെയ്യുകിൽ ഭേദമായീടും
രോഗവും വ്യഥയെന്നിയെ. 2

## VII

### കരപ്പന ചികിത്സ

### 1. അകക്കരപ്പൻ

കഷായം.

നറുനീണ്ടിക്കിഴങ്ങ്, ജീരകം, ചെറുകടലാടി, ചുവന്നുള്ളി ഇവ 3 കഴഞ്ചുവീതം ഇടങ്ങഴിവെള്ളത്തിൽ വെന്തു് നാഴിയാക്കി പിഴിച്ചരിഞ്ഞു കുറുക്കിവററിച്ചു 2 തുടമാക്കി രുദ്രാക്ഷവും ഗോരോചനയും മേമ്പൊടിചേൎത്തു നാലുനേരമായി സേവിക്കുക; അകക്കരപ്പൻ ശമിക്കും.

കുഴമ്പിനു്

ഓരില, അമരിയില ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരുതുടം 4. അതിൽ വെള്ളുള്ളി, വയമ്പു്, ഇന്തുപ്പു് ഇവ 3 കഴഞ്ചുവീതം പൊടിച്ചിട്ടു കുറുക്കി കുഴമ്പാക്കി തല

യിൽ അടിയിൽ പറയുന്ന തളം വച്ചുകൊണ്ടു ദേഹത്തു തേയ്ക്കയും സേവിക്കയുംചെയ്ക. അകക്കരപ്പൻ ശമിക്കും.

തളത്തിന്

പച്ചടകപ്പുല്ല്, കരിനൊച്ചിയില, ചുവന്ന തുളസിയില, ഞൊരയില ഇവ സമം ഇടിച്ചു പിഴിഞ്ഞനീരു തുടം 4. ഇതിൽ 1 തുടം വെണ്ണയും കടുകരോഹിണി, കരിഞ്ജീരകം ഇവ ഓരോകഴഞ്ചു പൊടിച്ചു കല്ക്കവുംചേൎത്തു മൂപ്പിച്ചു തലയിൽ തളംവയ്ക്കുക; അകക്കരപ്പൻ ശമിക്കും.

കുഴമ്പിന്

തെററിപ്പൂവ്, തുമ്പപ്പൂവ്, കീഴാനെല്ലി, ബ്രഹ്മി, പച്ചടകപ്പുല്ല്, അതിമധുരം, വരട്ടുമഞ്ഞൾ, കടുക്, കരിഞ്ജീരകം, ഉലുവാ, ഇവ ഈരണ്ടുകഴഞ്ചു നാഴിപ്പാലിൽ പുഴങ്ങിഅരച്ച് ഒരുതുടം വെളിച്ചെണ്ണയും ഒരുതുടം ഓടലെണ്ണയുംചേൎത്തു ഭേദിച്ചു മേൽവിവരിച്ച തളം തലയിൽ വച്ചുകൊണ്ടു ശരീരമാകെ പുരട്ടുക; അകക്കരപ്പൻ ശമിക്കും.

നെയ്യ്

നറുനീണ്ടികിഴങ്ങ്, ചണ്ണക്കിഴങ്ങ്, അമരിവേര്, വാളൻപുളിവേര്, പുത്തരിച്ചുണ്ടവേര്, നാല്പാമരത്തൊലി ഇവ ഓരോപലം. വെള്ളം ഇടങ്ങഴി 8. കുറിക്കോൽ ഇടങ്ങഴി 2. നെയ്യ്തുടം 4. വെളിച്ചെണ്ണതുടം 4. പൂവത്തു്, കരിന്തുമ്പ, കറുക, കയ്യോന്നി, ബ്രഹ്മി ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരുതുടം 8. ദശപുഷ്പം ഇടിച്ചുപിഴിഞ്ഞ നീരുതുടം 8. കാടിതുടം 8. ആട്ടിൻപാൽതുടം 8. കല്ക്കത്തിനു കരിഞ്ജീരകം, കായം, കടുകരോഹിണി, കട്ടക്കാരത്തോട്ട്, ചന്ദനം, പൂതിയുണത്തി, ദേവതാരം ഇവ ഓരോകഴഞ്ച് അരച്ചുകലക്കി വെന്തു പാകത്തിൽ അരിച്ചു തേയ്ക്കയും കുടിക്കയുംചെയ്ക; അകക്കരപ്പൻ ശമിക്കും.

മുക്കടി

മൂക്കാപ്പീരത്തില, ചെറുതേക്കില ഇവ സമം ഇടിച്ചു പിഴിഞ്ഞനീരു തുടം 8. അതിൽ സമം മോരുചേൎത്തു ത്രികടുക്, അയമോദകം, ജീരകം ഇവ ഈരണ്ടുകഴഞ്ചു് അരച്ചുകലക്കി കുറുക്കി ൽ തുടംവീതം സേവിക്കുക; അകക്കരപ്പൻ ശമിക്കും.

വേറൊരുമുക്കടി

മായാക്കു്, കരിഞ്ജീരകം, അയമോദകം, ചുക്കു്, തിപ്പലി, വരട്ടുമഞ്ഞൾ, ഇവ ഓരോകഴഞ്ചു പൊടിച്ചു് മുന്നാഴി മോരിൽ കലക്കിക്കുറുക്കി ൽ ത്തുടംവീതം സേവിക്കുക.

വെളിച്ചെണ്ണ

8 പലം പൂക്കാതെറൊറിവേരു് 8 ഇടങ്ങഴി വെള്ളത്തിൽവെന്തു് 2 ഇടങ്ങഴിയാക്കി അതിൽ ഇരുനാഴി വെളിച്ചെണ്ണയും 4 പലം തെറ്റിപ്പൂവു് 4 ഇടങ്ങഴി കാടിയിൽ വച്ചുററിഇടങ്ങഴിയാക്കി ആയതും നറുനീണ്ടി, മുത്തങ്ങാ, ചന്ദനം, അതിമധുരം, ദേവതാരം, കൊട്ടം, ജീരകം, കരിഞ്ജീരകം, പവിഴപ്പുററു്, കടുകുരോഹിണി, ചീനപ്പാവു്, അരത്ത, വേമ്പാട, അമുക്കുരം, വരട്ടുമഞ്ഞൾ, ത്രിഫലത്തോടു് ഇവ നാഴിക്കു നാലുകഴഞ്ചുവീതംകണ്ടു് അരച്ചു കല്ക്കവും ചേൎത്തു വെന്തു പാകത്തിൽ അരിച്ചുതേയ്ക്കുക; അകക്കരപ്പൻ ശമിക്കും.

2. പുറക്കരപ്പൻ

കഷായം

ക്രുവളത്തിൻവേരു്, കൊടിത്തുവവേരു് ഇവ ആറുകഴഞ്ചുവീതം നറുക്കിച്ചതച്ചു് ഇടങ്ങഴിവെള്ളത്തിൽ വെന്തു നാഴിയാക്കി പിഴിഞ്ഞരിച്ചു കുറുക്കിവററിച്ചു രണ്ടുതുടമാക്കി തേൻ മേൻപൊടിചേൎത്തു നാലുനേരമായി കൊടുക്കുക; പുറക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണയ്ക്കു്.

കൊന്നത്തൊലി, പച്ചമഞ്ഞൾ, പപ്പടകപ്പുല്ലു്, വെള്ളില, വിഷ്ണുക്രാന്തി ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി 1. അതിൽ ഇരുനാഴി വെളിച്ചെണ്ണയും അതിമധുരം, ദേവതാരം, കൊട്ടം, ചന്ദനം, വെള്ളരത്ത, മരമഞ്ഞൾത്തൊലി, ശതകുപ്പ, നറുനീണ്ടിക്കിഴങ്ങു് ഇവ ഓരോകഴഞ്ചു് അരച്ചുകലക്കി കല്ക്കവുംചേൎത്തു കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക; പുറക്കരപ്പൻ ശമിക്കും.

കുഴമ്പിനു്.

അത്തിത്തൊലി, ചന്ദനം, പുളിഞരമ്പു് ഇവ സമം അരച്ചു വെളിച്ചെണ്ണയിൽ ചാലിച്ചു തലയിൽ കുഴമ്പിടുക; പുറക്കരപ്പൻ ശമിക്കും.

ലേപനം.

ഇരട്ടിമധുരം, ഏകനായകത്തിൻവേരു്, വയമ്പു് ഇവ സമം നാല്പാമരവെള്ളത്തിൽ അരച്ചുകലക്കി സൎവാംഗം പൂശുകയും നാല്പാമരവെള്ളത്തിൽ കുളിപ്പിക്കയും ചെയ്ക; പുറക്കരപ്പൻ ശമിക്കും.

മുക്കുടി.

തെറ്റിപ്പൂവു്, തിപ്പലി, ജീരകം, വയമ്പു് ഇവ മോരിൽ അരച്ചുകലക്കി കുറുക്കി സേവിക്കുക; പുറക്കരപ്പൻ ശമിക്കും.

3. നീക്കരപ്പൻ.

കഷായം.

മുത്തങ്ങാക്കിഴങ്ങു്, പപ്പടകപ്പുല്ലു്, വിഷ്ണുക്രാന്തി, തെറ്റിമൊട്ടു്, ചെമ്പരത്തിമൊട്ടു്, ചെമ്പകമൊട്ടു്, ചന്ദനം, ദേവതാരം, കൊട്ടം, ചെറുപ്പുള്ളടി ഇവകൊണ്ടുള്ള കഷായത്തിൽ ജീരകം മെമ്പൊടിചേൎത്തു സേവിക്കുക; നീക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണ

നാല്പാമരക്കഷായത്തിൽ നിലനാരകം, കോടാശാരി, മുഞ്ഞയില, കൊഴിപ്പ ഇവ ഇടിച്ചുപിഴിഞ്ഞും കോലരക്കം തെററിപ്പൂവും വച്ചൂററിയും ചേർത്ത് അരിയാറു്, ജീരകം മൂന്നു്, ചന്ദനം രണ്ടു്, ഇരട്ടിമധുരം, വയമ്പു്, കുന്തിരിക്കം, ശതകുപ്പ, പൂതിയുണത്തി, ഉള്ളി ഇവ നാഴിക്ക നാലുകഴഞ്ചുവീതം കണ്ടു് അരച്ചുകലക്കി വെളിച്ചെണ്ണവെന്തു തേയ്ക്കുക.

ലേപനം

പഞ്ഞിക്കുരുവും പുററിൽക്കൂമ്പിയ മണ്ണുംകൂടെ മോരിൽ അരച്ചു സർവാംഗം പൂശുക; നീർക്കരപ്പൻ ശമിക്കും.

തളത്തിനു്

ഏലത്തരി, ചുക്കു്, ജീരകം ഇവമൂന്നും സമം പൊടിച്ചു് ഉരുക്കുവെളിച്ചെണ്ണയിൽ ചാലിച്ചു് ഒരുമണിക്കൂർ സമയം സൂര്യസ്ഫുടംചെയ്തു തലയിൽ തളംവയ്ക്കുക.

ലേപനം

ചെമ്പരത്തി സമൂലവും വരട്ടുമഞ്ഞളുംകൂടെ മോരിൽ അരച്ചുകുഴമ്പാക്കി സർവാംഗംപൂശുക; നീർക്കരപ്പൻ ശമിക്കും.

4. പന്നിക്കരപ്പൻ (ലേപനം)

പുളിവേരു്, നാരകത്തിൻവേരു്, മുഞ്ഞവേരു്, പാണൽവേരു്, അമൽപൊരിവേരു്, വയൽചുള്ളിവേരു് ആടലോടകത്തിൻവേരു് ഇവയുടെ തൊലി, വരട്ടുമഞ്ഞൾ ഇവ സമം മോരിൽ അരച്ചുകലക്കി കുഴമ്പാക്കി സർവാംഗം പൂശുക; പന്നിക്കരപ്പൻ ശമിക്കും.

കഷായം

മക്ഷിപ്പൂവു്, കടുക്കാത്തോടു്, ചെമ്പരത്തിമൊട്ടു്, കൊത്തമ്പാലരി, നറുനീണ്ടിക്കിഴങ്ങു്, ജീരകം, കൂവളത്തിൻവേരു്, ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായ

ത്തിൽ ഇന്തുപ്പും ശക്കരയും മേമ്പൊടിചേൎത്തു മാത്രാധികപ്പെടാതെ കൊടുക്കുക.

തളം

ജീരകം, പവിഴപ്പുററ്, ഭൃനാഗം, മയിൽപീലിക്കണ്ണു ചുട്ടഭസ്മം ഇവ മുലപ്പാലിൽ അരച്ച്, ആവണക്കെണ്ണയിൽ ചാലിച്ചു തലയിൽ കുഴമ്പിടുക. പനിക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണയുക്ക്

തെററിപ്പൂവ്, ചെമ്പരത്തിപ്പൂവ്, ഞൊരയില, ചുവന്നതുളസി, ചെറുനാരകത്തില, കൂവളത്തില, കയ്യോന്നി, കറന്തകൊളി, വെള്ളില, തമിഴാമ, ചെറുകറുക, ചെറുപ്പുള്ളടി, അമരിയില, പൂവൻകുറന്തൽ, ഇവ അരപ്പലംവീതം കാടിവെള്ളംതളിച്ച് ഇടിച്ചുപിഴിഞ്ഞനീരിൽ വെളിച്ചെണ്ണയും അതിമധുരം, ദേവതാരം, കൊട്ടം, കരിഞ്ജീരകം, പീനപ്പാറ്, പവിഴപ്പുററ്, കടുകുരോഹിണി, മേമ്പാട, വരട്ടുമഞ്ഞൾ, നറുനീണ്ടിക്കിഴങ്ങ ഇവ അരച്ചു കല്ക്കവും, കോലരക്കുവച്ചുററിയ വെള്ളവും ചേൎത്തു കാച്ചി പാകത്തിൽ അരിച്ചുതേയ്ക്കുക; പനിക്കരപ്പൻ ശമിക്കും.

5. രക്തക്കരപ്പൻ (വെളിച്ചെണ്ണയുക്ക്)

ചുവന്നതുളസിയില, പാവലില ഇവ സമം ഇടിച്ചു പിഴിഞ്ഞു രണ്ടിടങ്ങഴിനീരിൽ ഇരുനാഴിവെളിച്ചെണ്ണയും നാലുകഴഞ്ച് അതിമധുരവും വയമ്പ്, കുന്തിരിക്കം, കണ്ടിവെണ്ണ, കടുകുരോഹിണി ഇവ ഈരണ്ടുകഴഞ്ച് അരച്ചു കല്ക്കവും ചേൎത്തു പാകത്തിൽ കാച്ചി അരിച്ചു തേയ്ക്കുക; രക്തക്കരപ്പൻ ശമിക്കും.

തളത്തിന്

ജീരകം, പവിഴപ്പുററ്, ഭൃനാഗം, മയിൽപ്പീലിക്കണ്ണു ചുട്ടഭസ്മം ഇവ സമം മുലപ്പാലിൽഅരച്ച് ആവണ

ക്കെണ്ണയിൽ ചാലിച്ചു തലയിൽ കുഴമ്പിടുക. രക്തകെ രപ്പൻ ശമിക്കും.

ലേപനം.

അമരിവേരു്, കൊഴിഞ്ഞിൽവേരു്, കരിംവേഗത്തിൻവേരു്, ആനയടിയൻവേരു്, വിഷ്ണുക്രാന്തി, ത്രിഫല, വയമ്പു്, കുന്തിരിക്കം ഇവ സമം കാടിയിൽ അരച്ചു ഗോമൂത്രത്തിൽ കുഴമ്പാക്കി സർവാംഗം പൂശുക. രക്തകെരപ്പൻ ശമിക്കും.

മുക്കുടിക്കു്.

അമരിവേരു ചതച്ചിട്ടു പാൽകുറുക്കി വററിച്ചു് ഉറയൊഴിച്ചുവച്ചിരുന്നു പിറേറദിവസം കലക്കി വെണ്ണയെടുത്തു വെള്ളം വററിച്ചുവച്ചിരുന്നു കുറേശ്ശ കൊടുക്കയും ആ മോരിൽ തിപ്പലി, കടുകരോഹിണി, ചുവന്നരത്ത, താലീസപത്രം, ഏലത്തരി, ജാതിയ്ക്ക, ഗ്രാമ്പൂവു്, മാതളത്തോടു് ഇവ പൊടിച്ചിട്ടു കുറുക്കിവച്ചിരുന്നു കുറേശ്ശ കൊടുക്കയും ചെയ്ക.

കഷായം.

കൊടിത്തുവവേരു്, കൂവളത്തിൻവേരു് ഇവകൊണ്ടുള്ള കഷായത്തിൽ തേൻ മേമ്പൊടിചേൎത്തു കൊടുക്കുക.

സർബത്തു്

ഒരു റാത്തൽ നറുനീണ്ടിക്കിഴങ്ങു ഞരമ്പും തൊലിയും കളഞ്ഞു ചതച്ചു് ഇടങ്ങഴി തിളച്ച വെള്ളത്തിൽ ഇട്ടു വച്ചിരുന്നു് ഒരു മണിക്കൂർ കഴിഞ്ഞതിനുശേഷം എടുത്തു നല്ലപോലെ ഞെവിടി അരിച്ചു രണ്ടുപലം കല്ക്കണ്ടം പൊടിച്ചിട്ടു കുറുക്കി തേൻപാകമാകുമ്പോൾ വാങ്ങി ഭരണിയിൽ സൂക്ഷിക്കുക. അതിൽനിന്നു കാൽതുടംവീതം സമം തെററിപ്പൂവുപിഴിഞ്ഞ നീരിൽ കലക്കി കൊടുക്കുക. രക്തകെരപ്പൻ ശമിക്കും.

### 6. ശോണിതക്കരപ്പൻ.

മുക്കടി.

മായാക്കു്, കരിഞ്ജീരകം, വരട്ടുമഞ്ഞൾ, അമരിവേരു് ഇവ സമം മോരിൽ അരച്ചുകലക്കി കുറുക്കി കാൽതുടംവീതം കൊടുക്കുക; ശോണിതക്കരപ്പൻ ശമിക്കും.

കഷായം.

വേപ്പിൻതൊലി, കുടകപ്പാലയരി, പടവലത്തണ്ടു്, പുത്തരിച്ചുണ്ടവേരിന്മേൽതൊലി, വെള്ളത്താവണക്കിൻവേരു്, ബ്രഹ്മി, പപ്പടകപ്പുല്ലു്, മുത്തങ്ങാക്കിഴങ്ങു്, പാടക്കിഴങ്ങു്, മരമഞ്ഞൾത്തൊലി, വരട്ടുമഞ്ഞൾ, കടുകരോഹിണി ഇവ ഓരോ കഴഞ്ചുകൊണ്ടുള്ള കഷായത്തിൽ ത്രികടുക പൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുക; ശോണിതക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണയു്.

നാലു വിളഞ്ഞ തേങ്ങാതിരുമി അതിൽ കരിയിലാഞ്ചിക്കിഴങ്ങു് ഉണക്കി ഇടിച്ചുപൊടിച്ചു നാഴിപ്പൊടിക്കൂടെ ചേർത്തു പുഴുങ്ങി ഞെവിടിപ്പിഴിഞ്ഞ ആ പാലിൽ കടുകരോഹിണി, കരിഞ്ജീരകം, ചീനപ്പാവു്, പവിഴപ്പുറ്റു്, വേമ്പാട, നാല്പാമരത്തൊലി, കോടിയുടപ്പൻ, വരട്ടുമഞ്ഞൾ, പിച്ചകത്തില, കരിനൊച്ചിയില, ഞൊടിഞൊട്ടവേരു്, നറുനീണ്ടിക്കിഴങ്ങു് ഇവ അരക്കഴഞ്ചുവീതം അരച്ചുകലക്കി വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക; ശോണിതക്കരപ്പൻ ശമിക്കും.

നെയ്യു്.

നാലുപലം അമരിവേരു നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി അതിൽ നാഴിനെയ്യും രണ്ടുപലം തെററിപ്പൂവും രണ്ടുപലം ചെമ്പരത്തിപ്പൂവും വാട്ടിപ്പിഴിഞ്ഞ വെള്ളവുംചേർത്തു് അതിമധുരം, ദേവതാരം, കൊ

ട്ടം, ത്രിഫലത്തോട്, നറുനീണ്ടി, ചുവന്ന അരത്ത ഇവ അരക്കഴഞ്ചുവീതം അരച്ചു കല്ക്കമായി വെന്തു അരിക്കുന്ന പാത്രത്തിൽ അരപ്പലം പാവുപൊടിച്ചു പാത്രപാകമിട്ട് അരിച്ചു് അരസ്സോൽത്തുടം വീതം രണ്ടുനേരവും കൊടുക്കുക; ശോണിതക്കരപ്പൻ ശമിക്കും.

തളത്തിനു്

കരിഞ്ജീരകം, കടുകുരോഹിണി, ചീനപ്പാവു്, ചവിഴപ്പുറവു് ഇവ സമം മുലപ്പാലിൽ അരച്ചുകലക്കി ആവണക്കെണ്ണചേൎത്തു വെന്തു പാകത്തിൽ അരിച്ചു തലയിൽ തളംവയ്ക്കുക.

ലേപനം.

കരിനൊച്ചിയില, പിച്ചകത്തില, തൊടിതൊട്ടയില, പർപ്പടകപ്പുല്ലു്, പച്ചമഞ്ഞൾ, കാർത്തോട്ടിയില, വള്ളിക്കാഞ്ഞിരത്തില, കാട്ടുമുല്ലയില, ചുവന്നതുളസിയില ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരം, വേമ്പാട, കടുക്കാത്തോട്, കോടിയുടുപ്പൻകിഴങ്ങു്, നറുനീണ്ടിക്കിഴങ്ങു്, നാല്പാമരത്തൊലി, വേപ്പിൻതൊലി ഇവ അരച്ചുകലക്കി കുറുക്കി കുഴമ്പാക്കി അതിൽ ഉരുക്കുവെളിച്ചെണ്ണ ചേൎത്തു ചാലിച്ചു് സൎവാംഗം പൂശുക.

7. കപ്പിക്കരപ്പൻ.

നെയ്യു്.

പൂത്തുമ്പ, കരിന്തുമ്പ, പാണൽക്കുരുന്നു്, കോവൽക്കുരുന്നു്, നൊച്ചിക്കുരുന്നു്, നറുമ്പാണൽക്കുരുന്നു്, തുളസിക്കുരുന്നു്, വെള്ളില, വെള്ളത്തുളസിക്കുരുന്നു് ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി ഒന്നു്. കാടിവെള്ളം ഇടങ്ങഴി ഒന്നു്. അതിൽ ഇരുനാഴിനെയ്യും, കടുകുരോഹിണി, ജീരകം രണ്ടും, കൊത്തമ്പാലരി, ചെറുപ്പുന്നയരി, ഇരുവേലി, ഉള്ളി, കുന്തിരിക്കം, വയമ്പു്, പൂതിയുന്നത്തി, ദേവ

താരം, ഞെരിഞ്ഞിൽ, ശതകുപ്പ, നെല്ലിക്കാ മരമഞ്ഞൾ തൊലി ഇവ അരക്കഴഞ്ചുവീതം അരച്ചുകലക്കി വെന്തു പാകത്തിൽ അരിച്ച് അരസ്പൂൽത്തുടംവീതം കൊടുക്കുക; കുപ്പിക്കരപ്പൻ ശമിക്കും.

ലേപനം.

നറുനീണ്ടി, അമരിവേർ, പുളിവേരിന്മേൽതൊലി, പൂക്കാതെററിവേർ, അതിമധുരം, രക്തചന്ദനം ഇവ കാടിയിൽ അരച്ചു സർവാംഗം പൂശുക. കുപ്പിക്കരപ്പൻശമിക്കും.

തളം

വയമ്പ്, കന്തിരിക്കം, പൂതിയുന്നത്തി, ജാതിയ്ക്കാ, ദേവതാരം, അതിമധുരം, കരിഞ്ജീരകം, കടുകരോഹണി, വിഴാലരി ഇവസമം പൊടിച്ച് ആവണക്കെണ്ണയിൽ ജീരകമിട്ടു മൂപ്പിച്ച് അതിൽ പൊടി കുഴച്ചു തലയിൽ തളംവയ്ക്കുക, കുപ്പിക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണ

നാല്പാമരത്തൊലി, കല്ലാലിൻതൊലി, വേപ്പിൻതൊലി, കരിങ്ങാലിക്കാതൽ, അതിമധുരം, നറുനീണ്ടിക്കിഴങ്ങ് ഇവ ഓരോപലം എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി അതിൽ പിച്ചകത്തില, കരിനൊച്ചിയില, കൊന്നയില, പപ്പടകപ്പുല്ല്, പച്ചമഞ്ഞൾ, തെററിപ്പൂവ് ഇവ ഓരോപലം കാടിവെള്ളം തളിച്ച് ഇടിച്ചുപിഴിഞ്ഞ നീരും നാഴി വെളിച്ചെണ്ണയും നാഴി നല്ലെണ്ണയും ഏലം, ഇലവർങ്ഗം, പച്ചില, നാഗപ്പൂവ്, ജീരകം രണ്ടും, കടുകരോഹിണി, ശതകുപ്പ, ദേവതാരം, കൊട്ടം, ചന്ദനം, മായാക്ക്, വിഴാലരി, അത്തിത്തിപ്പലി, ജാതിയ്ക്കാ, ഗ്രാമ്പൂവ് ഇവ അരക്കഴഞ്ചുവീതവും അരച്ചു കൽക്കം ചേർത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക. കുപ്പിക്കരപ്പൻ ശമിക്കും.

കഷായം.

പന്ത്രണ്ടുകഴഞ്ചു നാല്പാമരം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാലൊന്നാക്കി പിഴിഞ്ഞരിച്ചു കുറുക്കി വററിച്ചു രണ്ടുതുടമാക്കി കരിമ്പിൻനീരു മേമ്പൊടിചേൎത്തു നാലുനേരമായി സേവിക്കുക: കുപ്പിക്കരപ്പനും അതിസാരവും ശമിക്കും.

8. വ്രണക്കരപ്പൻ.

സേവിപ്പാൻ വെണ്ണ.

നാല്പത്തിയെട്ടുകഴഞ്ചു വെള്ളെരുക്കിൻവേർ നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി പാൽ ചേൎത്തു കുറുക്കിവററിച്ചു് ഉറയൊഴിച്ചുവച്ചിരുന്നു പിറേറദിവസം എടുത്തു കലക്കി വെണ്ണയെടുത്തു കുറേശ്ശ കൊടുക്കുക. വ്രണക്കരപ്പൻ ശമിക്കും.

മുക്കുടി

മേൽവിവരിച്ച മോരിൽ ജീരകം, കരിഞ്ജീരകം, അയമോദകം, ഇന്തുപ്പു്, ചുക്കു്, മുളകു്, തിപ്പലി, കായം, ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി കുറുക്കി കുറേശ്ശ കൊടുക്കുക: വ്രണക്കരപ്പൻ ശമിക്കും.

തളം.

പൎപ്പടകപ്പുല്ലു്, കൂവളത്തില, കറുകനാമ്പു്, ചുവന്ന തുളസി, കരിനൊച്ചിയില, പിച്ചകത്തില, കാട്ടുതുളസിയില, പൂതച്ചെടയൻ ഇവ സമം ഇടിച്ചുപിഴിഞ്ഞു നാഴി നീരെടുത്തു് അതിൽ കടുകുരോഹിണി, കരിഞ്ജീരകം, കാവിമണ്ണു്, മുത്തങ്ങാ ഇവ കാൽകഴഞ്ചുവീതം അരച്ചുകലക്കി ഒരു തുടം ആവണക്കെണ്ണ ചേൎത്തു മൂപ്പിച്ചു തലയിൽ തളം വയ്ക്കുക.

ലേപനം.

കറുകമണ്ട വെള്ളംതൊടാതെ അരച്ചു നെയ്യിൽ മൂ

പ്പിച്ച് അതിൽതന്നെ അരച്ചുകലക്കി വ്രണങ്ങളിൽ പൂശുക; വ്രണകരപ്പൻ ശമിക്കും.

കഷായം

പൂക്കാത്തെററിവേരു്, അമരിവേരു്, എരുക്കിൻ വേരു്, ചെമ്പരത്തിവേരു്, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, ചുവന്നുള്ളി, കൊത്തമ്പാലരി, മായാക്ക്, ശംഖുപുഷ്പത്തിൻവേരു്, മക്കിപ്പൂവ്, പപ്പടകപ്പുല്ല്, ഇവ ഓരോ കഴഞ്ച് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ഗോരോചനയും രുദ്രാക്ഷവും മേമ്പൊടിചേർത്തു കൊടുക്കുക; വ്രണകരപ്പൻ ശമിക്കും.

വെളിച്ചെണ്ണയുക്ക്

ഇടങ്ങഴി പശുവിൻപാലിൽ ആറുകഴഞ്ചു ഞവര അരിയും ആറുകഴഞ്ചു പാവും അരച്ചുകലക്കി നാഴി വെളിച്ചെണ്ണചേർത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക വ്രണകരപ്പൻ ശമിക്കും

9. കുഴൽവാതകരപ്പൻ

കഷായം

കൂവളത്തിൻവേരു്, താമിഴാമവേരു്, വെളുത്താവണക്കിൻവേരു്, ആവിത്തൊലി, വേപ്പിൻതൊലി, കടുക്കാത്തോടു്, ചുക്കു്, ഞെരിഞ്ഞിൽ, കൊത്തമ്പാലരി ഇവ 1¼ കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽവെന്തു നാഴിയാക്കി ൳ തുടം കഷായം ഇന്തുപ്പും ശക്കരയും മേമ്പൊടിചേർത്തു സേവിക്കുക; കുഴൽവാതകരപ്പൻ ശമിക്കും.

തളത്തിനു്

കന്നാരം, കണ്ടിവെണ്ണ, സന്നിനായകം, കുന്തിരിക്കം, അരത്ത, ദേവതാരം, ത്രിഫലത്തോടു് ഇവ സമം കൂവളത്തിലച്ചാററിലും തുളസിച്ചാററിലും കയ്യോന്നിച്ചാററിലും മുലപ്പാലിലും അരച്ചുണക്കിപ്പൊടിച്ചു് കരിംജീരകമിട്ടു്

ആവണക്കെണ്ണ മൂപ്പിച്ച് അതിൽ കുഴച്ചു തലയിൽ തളംവയ്ക്കുക; കുഴൽവാതക്കരപ്പൻ ശമിക്കും.

ലേപനം

ഇന്തുപ്പു പൊടിച്ചു കാടിയിൽ കലക്കി സർവാംഗം പൂശുക; കുഴൽവാതക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണയ്ക്ക്

പുങ്കിൻതൊലി ഇടിച്ചുപിഴിഞ്ഞു നാഴിനീരെടുത്ത് അതിൽ നാഴി വെളിച്ചെണ്ണയും അതിമധുരം, ദേവതാരം, കൊട്ടം നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാ, അരത്ത, കരിഞ്ജീരകം, കടുകരോഹിണി ഇവ അരക്കഴഞ്ചുവീതം അരച്ചു കല്ക്കവും ചേർത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക; കുഴൽവാതക്കരപ്പൻ ശമിക്കും.

നെയ്ക്ക്

ദശമൂലം, ആവിത്തൊലി, ദേവതാരം ഇവ അരപ്പലംവീതം ആറിടങ്ങഴി വെള്ളത്തിൽവെന്തു ഒന്നരയാക്കി അതിൽ മുന്നാഴി നെയ്യും മുന്നാഴിപ്പാലും കുമ്പളങ്ങ, ശതാവരിക്കിഴങ്ങ്, പാൽമുതക്കിൻകിഴങ്ങ്, പച്ചനെല്ലിക്ക ഇവ സമം ഇടിച്ചുപിഴിഞ്ഞ മുന്നാഴിനീരുംചേർത്ത് കാട്ടുതിപ്പലിവേര്, കാട്ടുമുളകുകൊടിവേര്, കൊടുവേലിക്കിഴങ്ങ്, (ശുദ്ധി) തിപ്പലി, ചുക്ക്, ഇന്തുപ്പ് ഇവ ഈരണ്ടു കഴഞ്ചരച്ചു കല്ക്കമായി വെന്തു പാകത്തിലരിച്ച് അരയ്ക്കാൽ തുടംവീതം സേവിക്കുക. കുഴൽവാതക്കരപ്പൻ പൂർണ്ണമായി ശമിച്ചു ശരീരപുഷ്ടിയുണ്ടാകുന്നതാണ്.

10. കരിംകരപ്പൻ

കഷായം

കൂവളത്തിൻവേര്, തമിഴാമവേര്, ഞെരിഞ്ഞിൽ, കൊത്തമ്പാലരി, വേപ്പിൻതൊലി, ത്രിഫലത്തോട്, ത്രികടുക്, കടുകരോഹിണി, കരിംജീരകംഇവഓരോകഴഞ്ച്

ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ആശാളി മേമ്പൊടിചേൎത്തു കാൽത്തുടംവീതം കൊടുക്കുക. കരിംകരപ്പൻ ശമിക്കും.

ലേപനം.

ഉണക്കത്തെവിട്ട തേങ്ങാപ്പാലിൽ കലക്കിവെന്തു വെളിച്ചെണ്ണ ഉൗററിയെടുത്തതിനുശേഷം കൽക്കമെരച്ചു സൎവ്വാംഗം പൂശുകയും എണ്ണ തലയിൽ തളംവയ്ക്കുകയും ചെയ്ക; കരിംകരപ്പൻ ശമിക്കും.

വെളിച്ചെണ്ണയ്ക്കു്.

എട്ടുപലം നാല്പാമരത്തൊലി എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി അതിൽ കുറുമുള്ളു്, മുടയിഞ്ചു, കാക്കമുള്ളു്, നിലനാരകം, കോടാശാരി, ത്രിജ്ജട, പുല്ലാന്നി, മുഞ്ഞ, കൊഴപ്പ ഇവ അരപ്പലം വീതം ഇടിച്ചുപിഴിഞ്ഞ നീരും നാഴി നല്ലെണ്ണയും നാഴി വെളിച്ചെണ്ണയും അരിയാറു്, ജീരകം മൂന്നും ചന്ദനം, രക്തചന്ദനം, അകിൽ, ഇരട്ടിമധുരം, വയമ്പു്, കുന്തിരിക്കം, ശതകുപ്പ, പൂതിയുണത്തി, ഉള്ളി ഇവ ൽ കഴഞ്ചു വീതം അരച്ചുകലക്കി വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

നെയ്യ്ക്കു്

എട്ടുപലം തെററിപ്പൂവു് എട്ടിടങ്ങഴി വെള്ളത്തിൽ വെന്തുരണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ എട്ടുകഴഞ്ചു തെററിയുടെ വേരരച്ചു കൽക്കം ചേൎത്തു് ഇരുനാഴി നെയ്യു് വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽ തുടം വീതം സേവിക്കുക; കരിംകരപ്പൻ ശമിക്കും.

11. ചിലന്തിക്കരപ്പൻ.

വെളിച്ചെണ്ണ

അമരിയില, കാട്ടുതുളസിയില, മുക്കുററി, ചുവന്ന

തുളസിയില, കീഴാനെല്ലി, കൊടിഞ്ഞാലി, തെററിപ്പൂവ്, ചെമ്പരത്തിപ്പൂവ് ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴിനീരെടുത്തു അതിൽ ഇരുനാഴിവെളിച്ചെണ്ണയും, ജീരകം, കരിംജീരകം, കടുകരോഹിണി, നറുനീണ്ടി, വേമ്പാട, ചീനപ്പാവ്, പവിഴപ്പുററ്, കാർകോകിലരി ഇവ ഓരോകഴഞ്ചു അരച്ചു കല്ക്കവുംചേത്തു വെന്തു പാകത്തിലരിച്ചു തേയ്ക്കുക; ചിലന്തിക്കരപ്പൻ ശമിക്കും.

തളം

കടുകരോഹിണി, കരിംജീരകം, പപ്പടകപ്പുല്ല് തുളസിക്കതിര്, കരിനൊച്ചിയില, പിച്ചകത്തില, ഇവ സമം അരച്ചുണക്കിപ്പൊടിച്ചു ജീരകം ഇട്ടു മൂപ്പിച്ചു ആവണക്കെണ്ണയിൽ ചാലിച്ചു തലയിൽ തളം വെയ്ക്കുക; ചിലന്തിക്കരപ്പൻ ശമിക്കും.

ലേപനം

ഉണക്കത്തേവിട്ടം സമം തെററിപ്പൂവിൻപൊടിയും കൂടെ അമരിയിലച്ചാററിൽ പുഴുങ്ങി അരച്ചു സർവ്വാംഗം പൂശുക; ചിലന്തിക്കരപ്പൻ ശമിക്കും.

നെയ്യ്

പിച്ചകത്തില, പനിക്കൂക്കയില, പാവലില, കരിനൊച്ചിയില, ചുവന്നതുളസിയില, കറുകക്കൂമ്പ്, ഞാറത്തളിര്, ചെറുചീര, തെററിപ്പൂവ്, അമരിയില, ചെറുകൊട്ട ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴി നീരെടുത്തു് അതിൽ ഇരുനാഴി നെയ്യും കൊട്ടം, ഇരട്ടിമധുരം, ത്രിഫലത്തോട്, ദേവതാരം, വരട്ടുമഞ്ഞൾ ഇവ ഓരോ കഴഞ്ചു് അരച്ചു കല്ക്കവുംചേത്തു കാച്ചി പാകത്തിൽ അരിച്ചു് അരയ്ക്കാൽത്തുടംവീതം സേവിക്കുക; ചിലന്തിക്കരപ്പൻ ശമിക്കും.

12. ചെംകുഴിക്കരപ്പൻ (കഷായം)

കൂവളത്തിൻവേര്, കൊത്തമ്പാലരി, ഞെരിഞ്ഞിൽ,

മുന്തിരിങ്ങാപ്പഴം, തൃികോല്പക്കൊന്ന, ജീരകം, വേപ്പിൻ തൊലി, കരിംജീരകം, കടുകുരോഹിണി, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേരു്, തമിഴാമവേരു് ഇവ ഓരോകഴഞ്ചു് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി, തിപ്പലിപൊടിച്ചു മേമ്പൊടിചേർത്തു കുറേശ്ശെ കൊടുക്കുക; ചെങ്കുഴിക്കരപ്പൻ ശമിക്കും.

വെളിച്ചെണ്ണ

ചെറുനാരകത്തില, പിച്ചകത്തില, വള്ളിക്കാഞ്ഞിരത്തില, കൃഷ്ണത്തുളസിയില ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴി നീരെടുത്തു് അതിൽ ഇരുനാഴി വെളിച്ചെണ്ണയും രണ്ടിടങ്ങഴി ഉണക്കലരിക്കാടിയിൽ രണ്ടിടങ്ങഴി തെററിപ്പൂവു വച്ചുററി ഇരുനാഴിയാക്കിയതും കരിംജീരകം, വയമ്പു്, മായാക്കു്, വേമ്പാട ഇവ ഈരണ്ടുകഴഞ്ചു് അരച്ചു കല്ക്കവുംചേർത്തു വെന്തു പാകത്തിൽ അരിച്ചുതേയ്ക്കുക; ചെങ്കുഴിക്കരപ്പൻ ശമിക്കും.

തളം

തുളസിനീരിൽ കടുകുരോഹിണി അരച്ചുകലക്കി ആവണക്കെണ്ണയും സമം മുലപ്പാലുംചേർത്തു മൂപ്പിച്ചു തലയിൽ തളംവയ്ക്കുക; ശമിക്കും.

ലേപനം

ഉണക്കത്തവിട്ടം സമം തെററിപ്പൂവിൻെറ പൊടിയുംകൂടെ തേങ്ങാപ്പാലിൽ കുറുക്കി സർവാംഗം പൂശുക.

നെയ്യു്

നാലുപലം കൊന്നത്തൊലി നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി അതിൽ നാലുകഴഞ്ചു് അതിമധുരം അരച്ചുകലക്കി നാഴി നെയ്യും നാഴി പാലും ചേർത്തു വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽത്തുടം വീതം സേവിപ്പിക്കുക; ചെങ്കുഴിക്കരപ്പൻ ശമിക്കും.

### 13. കണ്ഠമാലക്കരപ്പൻ

കഷായം

ത്രിഫലത്തോട്ട്, തെററിവേർ, അതിമധുരം ഇവ ഈരണ്ടുകഴഞ്ച്. പാവുകഴഞ്ച് ആറു്. ഇവ ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ജീരകം മേമ്പൊടിചേത്തു കാൽതുടം വീതം സേവിപ്പിക്കുക; കണ്ഠമാലക്കരപ്പൻ ശമിക്കും.

ലേപനം

നീരൊട്ടിത്തൊലി, അത്തിത്തൊലി, പൂവരശിൻതൊലി, ചന്ദനം, രക്തചന്ദനം ഇവ അരച്ചുചൂട്ട നെയ്യിൽ ചാലിച്ചു കഴുത്തിനു പൂശുക.

വെളിച്ചെണ്ണ

ഇടങ്ങഴി തേങ്ങാപ്പാലിൽ അതിമധുരം, ചുക്ക്, ഏലത്തരി, ദേവതാരം, നറുനീണ്ടി, ജീരകം, ചെറുകടലാടി, വേമ്പാട ഇവ ഓരോകഴഞ്ച് അരച്ചുകലക്കി വെന്തു ചെളിപ്പാകമാകുമ്പോൾ തെററിപ്പൂവു് ഉണക്കലരിക്കൊടി തളിച്ച് ഇടിച്ചുപിഴിഞ്ഞു് ഇരുനാഴി നീരും ചേത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

നെയ്ക്കു്

ചുരയുടെവേരു് ഇടിച്ചുപിഴിഞ്ഞു നാഴി നീരെടുത്തു്അതിൽ നാഴിനെയ്യും, പടവലത്തണ്ട്, അതിമധുരം, മുത്തങ്ങാ, നറുനീണ്ടി ഇവ ഓരോകഴഞ്ച് അരച്ചു കല്ക്കവും ചേത്തു വെന്തു്പാകത്തിൽ അരിച്ചു് അരയ്ക്കാൽ തുടം വീതം സേവിക്കുക; കണ്ഠമാലക്കരപ്പൻ ശമിക്കും.

### 14. മുയൽക്കരപ്പൻ

തൈലം

സ്കന്ദാപസ്മാരചികിത്സയിൽ പറഞ്ഞിരിക്കുന്ന മുട്ടത്തൈലം നെറുകയിലും സന്ധുക്കളിലും തൊടുക; തളച്ചയും ചിറിക്കോട്ടവും ശമിക്കും.

കഷായം

ചുക്ക്, മുളക്, തിപ്പലി, ഏലത്തരി, ജീരകം കടുകരോഹിണി, അതിമധുരം, ഇലവർങ്ങം, കൂവളത്തിൻവേര്, ശംഖുപുഷ്പത്തിൻവേര്, അയമോദകം, കരിംജീരകം ഇവ ഓരോകഴഞ്ച് ഇടങ്ങഴിവെള്ളത്തിൽ വെന്തു നാഴിയാക്കി കല്ക്കണ്ടുപൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുക; രോഗം ശമിക്കും.

വെളിച്ചെണ്ണ

പപ്പടകപ്പുല്ല്, ആടലോടകത്തില, കൊടിത്തൂവ സമൂലം, ചെറുനാരകത്തില, തുളസിയില, ഞൊരയില ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ ഇരുനാഴി വെളിച്ചെണ്ണയും രണ്ടുപലം കോലരക്കവച്ചൂററിയ വെള്ളവും, ഇടങ്ങഴി തൈരുറലും, മഞ്ഞൾ, മരമഞ്ഞൾ, നറുനീണ്ടി, അതിമധുരം, മുത്തങ്ങാ, പുളിഞരമ്പ്, അമുക്കുരം, ശതകുപ്പ, കടുകരോഹിണി, കരിംജീരകം ഇവ മുക്കാൽകഴഞ്ചുവീതമരച്ചു കല്ക്കവുംചേർത്ത് വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക; രോഗം ശമിക്കും

പിത്തക്കരപ്പൻ

മുക്കുടി

തെററിപ്പൂവിൻെറപൊടി ആറുകഴഞ്ച്, ചുക്ക്, തിപ്പലി, കരിംജീരകം ഇവ രണ്ടുകഴഞ്ചുവീതം പൊടിച്ച് ഇടങ്ങഴി മോരിൽ കലക്കി കുറുക്കി പകുതിയാക്കി വച്ചിരുന്ന് കുറേശ്ശക്കുറേശ്ശ കൊടുക്കുക; വിളച്ചുമാറി രക്തം തെളിയും.

കഷായം

നാല്പാമരമൊട്ട്, ഇരട്ടിമധുരം, തമിഴാമവേര്, ചുക്ക്, കൊത്തമ്പാലരി, ഞെരിഞ്ഞിൽ, കറന്തകാളി, കുടങ്ങൽ, ഇവ ഒന്നരക്കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു

നാഴിയാക്കി ത്രിഫല പൊടിച്ചു മേമ്പൊടിചേൎത്തു സേവിക്കുക; രോഗം ശമിക്കും.

വെളിച്ചെണ്ണ.

കയ്യോന്നി, അമൃതു്, പച്ചനെല്ലിക്ക ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ ഇരുനാഴി വെളിച്ചെണ്ണയും, ഇരുനാഴി തേങ്ങാപ്പാലും, എട്ടുകഴഞ്ചു് അതിമധുരം അരച്ചു കല്ക്കവും ചേൎത്തു് വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

തളത്തിനു്.

നെല്ലിക്കാത്തോടും, ചന്ദനവും സമം പൊടിച്ചു വെണ്ണനെയ്യിലുള്ള വെള്ളം വററിച്ചു് അതിലിട്ടു ചാലിച്ചു തലയിൽ തളംവയ്ക്കുക.

16. നിലക്കരപ്പൻ

കഷായം

ഞൊടിഞൊട്ടവേരു്, മുന്തിരിങ്ങാപ്പഴം, കൊത്തമ്പാലരി, ഞെരിഞ്ഞിൽ, കടുകരോഹിണി, ത്രിഫലത്തോടു്, നറുനീണ്ടിക്കിഴങ്ങു്, ചെമ്പരത്തിവേരു്, തെററിവേരു്, തിപ്പലി, നായ്ക്കുരുണവേരു്, അതിമധുരം ഇവ ഓരോ കഴഞ്ചു്. ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ജീരകവും കല്ക്കണ്ടും മേമ്പൊടിചേൎത്തു കാൽതുടംവീതം സേവിക്കുക. കരപ്പൻ ശമിക്കും.

തളം.

കാവിമണ്ണു്, കരിഞ്ജീരകം, കടുകരോഹിണി, ചുവന്ന അരത്ത ഇവ സമം പൊടിച്ചു ജീരകമിട്ടു് ആവണക്കെണ്ണ മൂപ്പിച്ചു് അതിൽ പൊടിയിട്ടു ചാലിച്ചു തലയിൽ തളംവയ്ക്കുക.

ലേപനം

തെററിപ്പൂവു കാടിവെള്ളംതളിച്ചു ഇടിച്ചുപിഴിഞ്ഞ നീരിൽ അമരിവേരു്, എരുക്കിൻവേരു്, വേപ്പിൻതൊലി, നാല്പാമരത്തൊലി, കൊന്നത്തൊലി ഇവ സമം അരച്ചുകലക്കി കുറുക്കി എണ്ണപ്പതമാക്കി സർവാംഗം പൂശുക.

വെളിച്ചെണ്ണ

കറുക്, അമൃതു് ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി 1. അതിൽ ഇരുനാഴി വെളിച്ചെണ്ണയും ഇരുനാഴി പുങ്കിൻതൊലിയുടെ നീരും അതിമധുരം. ചന്ദനം, രാമച്ചം, നറുനീണ്ടി, മുത്തങ്ങാക്കിഴങ്ങു് ഇവ ഒന്നരക്കഴഞ്ചുവീതം അരച്ചു കല്ക്കവുംചേൎത്തു വെന്തു പാകത്തിലരിച്ചു തേയ്ക്കുക; കരപ്പൻ ശമിക്കും.

17. വൃദ്ധിക്കരപ്പൻ

ലേപനം

ചൂതാർമണിക്കിഴങ്ങു്, കദളിവാഴമാണം, തെററിവേരു്, നറുനീണ്ടിക്കിഴങ്ങു്, കൊത്തമ്പാലരി ഇവ സമം ഉപ്പുനീരിൽ പുഴുങ്ങി തൈരിൽ അരച്ചു തേനിൽ ചാലിച്ചു സർവാംഗം പൂശുക; വൃദ്ധിക്കരപ്പൻ ശമിക്കും.

തളം

കുറുന്തോട്ടിവേരു് അരച്ചുണക്കിപ്പൊടിച്ചു വെണ്ണയിൽ ചാലിച്ചു തലയിൽ തളംവയ്ക്കുക.

കഷായം

ജീരകം, കരിംജീരകം, വെള്ളുള്ളി, മായാക്കു്, ജാതിക്ക, മാതളത്തോടു് ഇവ ഈരണ്ടുകഴഞ്ചു് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ഗ്രാമ്പൂവു്, അയമോദകം ഇവ പൊടിച്ചു മേമ്പൊടിചേൎത്തു സേവിക്കുക.

വെളിച്ചെണ്ണ.

പൂക്കാതെറെറിവേരു്, തെറെറിപ്പൂവു്, നറുനീണ്ടി ക്കിഴങ്ങു്, അവൽ ഇവ ഓരോപലം ഇടിച്ചു രണ്ടിടങ്ങ ഴി ഉണക്കലരിക്കാടിയിൽ ഇട്ടു വച്ചിരുന്നു് ഒരുദിവസം കഴിഞ്ഞതിനുശേഷം എടുത്തു ഞെവിടിപ്പിഴിഞ്ഞരിച്ചു് അതിൽ നാഴി നല്ലെണ്ണയും നാഴി വെളിച്ചെണ്ണയും ഒരു പലം കോലരക്കവച്ചൂററിയ വെള്ളവും അതിമധുരം, ദേ വതാരം, കൊട്ടം, ചന്ദനം, രാമച്ചം, മുത്തങ്ങാക്കിഴങ്ങു്, അരത്ത, കട്കുരോഹിണി, കരിഞ്ജീരകം, നാല്പാമര മൊട്ടു ഇവ മുക്കാൽകഴഞ്ചുവീതം അരച്ചു കല്ക്കവും ചേ ൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

നെയ്യു്.

ഇരുനാഴി പുളിയാരിലനീരിൽ ജീരകം, കരിഞ്ജീ രകം, അയമോദകം, ചുക്കു്, മുളകു്, തിപ്പലി, ഇന്തുപ്പു്, കായം, വെള്ളുള്ളി ഇവ അരക്കഴഞ്ചുവീതം അരച്ചുകല ക്കി നാഴി നെയ്യും സമം തൈരുംചേൎത്തു വെന്തു പാക ത്തിൽ അരിച്ചു തേയ്ക്കുക.

ലേപനം.

കഴഞ്ചിവേരരച്ചു കാടിയിൽ കലക്കി കുറുക്കി ചെറു ചൂടോടുകൂടി വൃദ്ധിയിൽ പൂശുക. വൃദ്ധിക്കരപ്പൻശമിക്കും.

18. ഓംകൻ.

മുക്കുടി.

അടയ്ക്കാമണിയൻെറ ചപ്പെടുത്തു മോരിൽ കല ക്കിക്കുറുക്കി കുറേശ്ശേ കൊടുക്കുക.

ലേപനം.

ശംഖുപുഷ്പത്തിൻെറ വേരരച്ചു കാടിയിൽ കല ക്കി സർവാംഗം പൂശുക.

നെയ്യു്.

രണ്ടു പഴത്തേങ്ങാ തിരുമി അതിൽ ഒരുപിടി ച

വന്നുള്ളിയും ഒരുപിടി നത്തയ്ക്കായുടെ ഇറച്ചിയും ചത ച്ചിട്ടു പുഴുങ്ങി ഞെവിടിപ്പിഴിഞ്ഞു പാലെടുത്തു വററി ച്ചു കിട്ടുന്ന വെളിച്ചെണ്ണയിൽ സമം കന്നിൻനെയ്യും ചേൎത്തു് ഒരുപിടി ചുവന്നുള്ളിയും ഒരുപിടി നത്തക്കാ യുടെ ഇറച്ചിയും ചതച്ചിട്ടു മൂപ്പിച്ചുവച്ചിരുന്നു് കുറേശ്ശ കൊടുക്കുക; ഓംകൻ ശമിക്കും

19. ഒടിയൻ.

1. മാങ്ങയണ്ടിയുടെ പരിപ്പരച്ചു പാലിൽ കലക്കി സേവിക്കുക.

2. അമ്പഴത്തൊലിയുടെ നീരും സമം മോരുംചേ ൎത്തു് അതിവിടയം, വെള്ളുള്ളി ഇവ അരച്ചുകലക്കി കു റുക്കി സേവിപ്പിക്കുക.

20. കണ്ഠമുഖമാല.

നെയ്യു്.

ദശപുഷ്പം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴിനീരെടു ത്തു് അതിൽ തെററിവേരു്, പാച്ചോററിവേരു്, പാ ണൽവേരു്, മുത്തവേരു്, പാടക്കിഴങ്ങു് ചണ്ണക്കിഴ ങ്ങു്, നറുനീണ്ടിക്കിഴങ്ങു്, മുത്തങ്ങാക്കിഴങ്ങു് ഇവ ഓ രോ കഴഞ്ചു് അരച്ചുകലക്കി ഇരുനാഴി നെയ്യും ഇരുനാഴി പാലും നാഴി ഗോതമ്പും രണ്ടിടങ്ങഴി വെള്ളത്തിൽ വ ച്ചുററി ഇരുനാഴിയാക്കി ആയതും നാഴി ഞവരയരി ര ണ്ടിടങ്ങഴി വെള്ളത്തിൽ വച്ചുററി ഇരുനാഴിയാക്കി ആയതുംചേൎത്തു് വെന്തു പാകത്തിൽ അരിച്ചു് അര യ്ക്കാൽതുടംവീതം സേവിക്കുക; സൎവ്വകരപ്പനും ശമിക്കും.

21. ചോരനീർ.

മുക്കുടി.

ചുക്കു്, അയമോദകം, ജീരകം, വെള്ളുള്ളി, പുളി യാറില, കറിവേപ്പില ഇവ സമം അരച്ചു മോരിൽ ക ലക്കി ഇന്തുപ്പും ചേൎത്തു കുറുക്കി കുറേശ്ശ കൊടുക്കുക.

വെളിച്ചെണ്ണ

വെള്ളില കറുത്തതും വെളുത്തതും, കാട്ടുഴുന്താവ് ഇവ സമം മോരുതളിച്ച് ഇടിച്ചുപിഴിഞ്ഞനീര് ഇടങ്ങഴി ഒന്ന്. അതിൽ ഇരുനാഴി വെളിച്ചെണ്ണയും, അതിമധുരം, മുത്തങ്ങാക്കിഴങ്ങ്, നറുനീണ്ടി, കരിംജീരകം ഇവ ഈരണ്ടുകഴഞ്ചു കല്ക്കവുംചേർത്ത് വെന്തു പാകത്തിലരിച്ചു തേയ്ക്കുക; പനിയും കരപ്പനും ശമിക്കും.

22. ചെയാരപ്പൻ (മൂക്കടി)

കൊട്ടുവേലിക്കിഴങ്ങ് ശുദ്ധിചെയ്തു ചതച്ച് മോരിലിട്ടു കുറുക്കി ഇന്തുപ്പു പൊടിച്ചിട്ട് അല്പാല്പമായി സേവിക്കുക; മൂലം അകത്തുപോകും. രക്തം ചൊരിയുന്നതും ശമിക്കും.

ലേപനം

പൊന്നരിതാരം, കിട്ടൻകല്ല്, ഇന്തുപ്പ്, നറുനീണ്ടിക്കിഴങ്ങ്, നാഗദന്തിവേര്, എരുക്കിൻവേര് ഇവ സമം അരച്ച് എരുക്കിൻപാലിൽ ചാലിച്ചു മൂലത്തിൽ തേയ്ക്കുക; നുറുമാത്രയ്ക്കുള്ളിൽ മൂലം അകത്തുപോകും.

നെയ്യ്

നാലുപലം ചെറുകടലാടി നാലിടങ്ങഴി വെള്ളത്തിൽ വെന്ത് ഇടങ്ങഴിയാക്കി അതിൽ തിപ്പലി, കാട്ടുതിപ്പലിവേര്, കാട്ടുമുളകുകൊടിവേര്, ചുക്ക്, ചവക്കാരം ഇവ മുക്കാൽകഴഞ്ചുവീതം അരച്ചുകലക്കി നാഴി നെയ് വെന്തു പാകത്തിൽ അരിച്ച് അരയ്ക്കാൽത്തുടംവീതം സേവിപ്പിക്കുക; മൂലരോഗവും രക്തംപോകുന്നതും ഗുദകീലവും ശമിക്കും.

23. പുറവളയക്കരപ്പൻ

മൂക്കടി

മായാക്ക്, കരിംജീരകം, നെല്ലിത്തൊലി, വരട്ടുമ

ഞ്ഞരം ഇവ സമം അരച്ചു മോരിൽ കലക്കി കുറുക്കി അ രത്തുടംവീതം കൊട്ടുക്കുക

വെളിച്ചെണ്ണ

കരിനൊച്ചിയില ഇടിച്ചുപിഴിഞ്ഞ നീരു് നാഴി. അതിൽ ഏലത്തരി, ചുക്കു്, ജീരകം ഇവ ഒന്നേകാൽ കഴഞ്ചുവീതം അരച്ചുകലക്കി നാഴി വെളിച്ചെണ്ണചേ ൎത്തു വെന്തു പാകത്തിലരിച്ചു തേയ്ക്കുക; മൂക്കപൊട്ടിയൊ ലിക്കുന്നതു ശമിക്കും.

24. പുറവട്ടക്കരപ്പൻ

തളം

ചന്ദനം, ഇരട്ടിമധുരം, കൊട്ടം, കടുകുരോഹിണി, ഇരുവേലി, രാമച്ചം, മഞ്ചട്ടി, സന്നിനായകം, അമുക്കു രം, മാഞ്ചി, കച്ചോലക്കിഴങ്ങു്, ദേവതാരം, അരത്ത ഇ വ സമം പൊടിച്ചു ജീരകമിട്ടു മൂപ്പിച്ച ആവണക്കെണ്ണ യിൽ ചാലിച്ചു തലയിൽ കുഴമ്പിടുക.

നെയ്യു്

പനിക്കൂർക്കയില, കൃഷ്ണതുളസി, മുരിക്കില, പുല്ലാ ന്നിയില, കറുത്തചുണ്ടയില, പാവട്ടയില, ഞൊറത്തളി രു്, പൎപ്പടകപ്പുല്ലു്, തെററിപ്പൂവു്, കൊടിഞ്ഞാലി, പൂത ച്ചെടയൻ ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി ഒന്നു്. അതിൽ ഇരട്ടിമധുരം, ജീരകം, തിപ്പലി,വാൽമു ളകു്, വയമ്പു് മുത്തങ്ങാ, കൊട്ടം, അരിയാറു്, അയമോ ദകം, ത്രിഫല ഇവ ൽകഴഞ്ചുവിതം അരച്ചുകലക്കി ഇരു നാഴി നെയ്‌വെന്തു പാകത്തിൽ അരച്ചു സേവിക്കുക.

വെളിച്ചെണ്ണ.

നാല്പാമരം, ദശപുഷ്പം, ചുവന്നതുളസി, കണ്ണിവെ ററില, പൎപ്പടകപ്പുല്ലു്, മുരിക്കില, അമരിയില, കൂക്കയി ല ഇവ സമം കാടിവെള്ളം തളിച്ചു് ഇടിച്ചുപിഴിഞ്ഞ

നീരു് ഇടങ്ങഴി ഒന്നു്. അതിൽ അതിമധുരം, കൊട്ടം, ജീരകം, കരിഞ്ജീരകം, പെരുഞ്ജീരകം ഇവ ഒന്നരക്കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണവെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

25. അകക്കരെപ്പൻ.

നെയ്യു്.

ഇടങ്ങഴി മുത്തങ്ങാ ചെത്തി ചതച്ചു നാലിടങ്ങഴി വെള്ളത്തിൽ വെന്തു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ കാട്ടുമുളകുകൊടിവേരു്, തിപ്പലിവേരു്, ചെറുചുണ്ടവേരു്, കുവളക്കായുടെ അകത്തെ മർത്തളം, ചെങ്ങഴനീർക്കിഴങ്ങു്, പാടക്കിഴങ്ങു്, കൊടിത്തൂവവേരു്, മാതളത്തോടു്, ആടലോടകവേരു്, കൊട്ടുവേലിക്കിഴങ്ങു് ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി ഇരുനാഴിനെയ്യും ഇടങ്ങഴി പുളിയാരിലനീരും ചേർത്തു വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽത്തുടംവീതം സേവിപ്പിക്കുക. കുഞ്ഞുങ്ങൾക്കുണ്ടാകുന്ന സർവ്വ വ്യാധിയും ശമിക്കും.

മാലക്കണ്ണിനു്.

നെല്ലിത്തൊലിയും വെള്ളത്താവണക്കിൻവേരിന്മേൽ തൊലിയും സമം ഇടിച്ചു കരിമ്പനത്തണ്ടു് ഇടിച്ചുപിഴിഞ്ഞ നീരിലിട്ടു കലക്കി വെണ്ണയെടുത്തു കണ്ണിലെഴുതുക; മാലക്കണ്ണു ശമിക്കും.

26. തീയത്തിളപ്പൻ.

മുക്കുടി.

ഇന്തുപ്പു് ഒരുഭാഗം. അയമോദകം രണ്ടുഭാഗം. തിപ്പലി നാലുഭാഗം. കടുക്കാ ആറുഭാഗം. ഇവ പൊടിച്ചു പുളിച്ച മോരിൽ കലക്കി കുറുക്കി കാൽത്തുടംവീതം കൊടുക്കുക; ദീപനമുണ്ടാകും.

വെളിച്ചെണ്ണ

നാല്പാമരത്തൊലിയും മൊട്ടും, പിച്ചകമൊട്ട്, കറുകനാമ്പ്, പാച്ചോററിത്തൊലിയും കുരുന്നും, വെട്ടിക്കുരുന്ന്, അമൃത്, പൂവൻകുറുന്തൽ, കൊഴപ്പ, കയ്യോന്നി, കാഞ്ഞിരക്കിളിന്ന് ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ മുത്തങ്ങാ, മുന്തിരിങ്ങാപ്പഴം, അതിമധുരം, ചന്ദനം, ഇരുവേലി, രാമച്ചം, മരമഞ്ഞൾ, ത്രിഫല, അഞ്ജനക്കല്ല്, കാവിമണ്ണ് ഇവ മുക്കാൽ കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണയും ഒരു പലം കോലരക്ക വച്ചുററിയ വെള്ളവും ചേർത്തു് വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക; തീയത്തിളപ്പൻ ശമിക്കും.

27. വാകപ്പുല്ലൻ

കഷായം

കമുകിൻവേര്, മുത്തങ്ങാക്കിഴങ്ങ്, കൊട്ടുവേലിക്കിഴങ്ങ്, വയമ്പ്, അയമോദകം, ചുക്ക്, കൊത്തമ്പാലരി, ഇരുവേലി, വരിക്കമൊന്തൊലി ഇവ ഒന്നേകാൽ കഴഞ്ചുവീതം ഇടങ്ങഴിവെള്ളത്തിൽ വെന്തു നാഴിയാക്കി അതിവിടയം പൊടിച്ചു മേമ്പൊടിയിട്ടു സേവിക്കയും പുറകേ ആട്ടിൻപാൽ തുമ്പപ്പൂവിട്ടു കാച്ചി കുടിക്കയും ചെയ്ക. ചോരയും ചളിയും ശമിച്ചു ദീപനമുണ്ടാകും.

വെളിച്ചെണ്ണ

അതിമധുരം ആറുപലം, ചുക്ക് ഒരുപലം, കരിവേലപ്പട്ട ഒരുപലം ഇവ എട്ടിടങ്ങഴിവെള്ളത്തിൽ വെന്തു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഏലാദിഗണം കല്ക്കം അരച്ചുകലക്കി ഇരുനാഴി എണ്ണയും സമം പാലും ചേർത്തുവെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക. വായിൽ മുഴയ്ക്കുന്നതും കരപ്പനും ശമിക്കും.

## 28. നീക്കരപ്പുള്ളൻ

തളം

ഒരു തുടം തുളസിനീരിൽ കടുകരോഹിണി, കരിംജീരകം, ദേവതാരം, മുത്തങ്ങാ ഇവ കാൽകഴഞ്ചുവീതം അരച്ചുകലക്കി ഒരുതുടം നെയ് മൂപ്പിച്ചു തലയിൽ തളം വെയ്ക്കുക.

മുക്കുടി

വിഷ്ണുക്രാന്തി, പപ്പടകപ്പുല്ല്, ചുവന്നതുളസി, മുത്തങ്ങാ ഇവ സമം അരച്ച് മോരിൽ കലക്കി കുറുക്കി കാൽതുടംവീതം സേവിക്കുക; കരപ്പൻ ശമിക്കും.

## പിള്ളക്കരപ്പൻ

തളം

നാല്പാമരത്തൊലി, കല്പാവിൻതൊലി, ആവിത്തൊലി, മലമഞ്ചാടിയില, കായം, വെങ്കായം, ചെഞ്ചല്യം ഇവ സമം തുളസിനീരിൽ അരച്ചുണക്കി പൊടിച്ചു ജീരകം ഇട്ടു മൂപ്പിച്ചു ആവണക്കെണ്ണയിൽ ചാലിച്ചു തലയിൽ തളം വെയ്ക്കുക. ഉണർവുണ്ടാകും.

കഷായം

ആനച്ചുണ്ടവേര്, പറച്ചുണ്ടവേര്, ചെറുചുണ്ടവേര്, കലംകൊട്ടിവേര്, വയമ്പ്, ദേവതാരം, ജീരകം ഇവ ഒന്നേമുക്കാൽ കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി കടുകരോഹിണി പൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുക. അസാദ്ധ്യകോടിയിൽ ഉൾപ്പെട്ട കരപ്പനും ഇതിൽപ്പരം കഷായവും തളവും ഇല്ലെന്നുതന്നെ പറയാം.

## 30. തീക്കരപ്പൻ

തളം

കുടങ്ങൽ അരച്ചുണക്കി പൊടിച്ചതും ത്രികടുകപൊടിച്ചതുംകൂടെ മുലപ്പാലിൽ ചാലിച്ചു തലയിൽ തളംവെയ്ക്കുക.

കഷായം

കുടങ്ങൽ കഴഞ്ച്അറു്. ഗ്രാമ്പൂവ്, ഏലം, ജാതിക്ക, ജാതിപത്രി, മായാക്ക്, താലീസപത്രം, ത്രിഫല ഇവ ഓരോ കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി തിപ്പലിപ്പൊടിച്ചു മേമ്പൊടിചേർത്തുസേവിക്കുക.

മുക്കുടി

നറുനീണ്ടികിഴങ്ങ്, അരച്ചു മോരിൽകലക്കി കുറുക്കി അരത്തുടംവീതം സേവിക്കുക. ചൂട്, പുകച്ചിൽ മുതലായവ ശമിക്കും.

31. ചോരക്കരപ്പൻ

തൈലം

കറുത്തപശുവിന്റെ ചാണകം എടുത്തു കൈയിൽ പററിച്ചു തീമേൽവച്ചു തിളപ്പിച്ചു പിഴിഞ്ഞെടുത്ത നീരിൽ സമം വെളിച്ചെണ്ണ ചേർത്തു മൂപ്പിച്ചു നഖശിഖപര്യന്തം പൂശുക; സർവ്വവ്യാധിയും ശമിക്കും.

സർബത്തു്

ശതാവരിക്കിഴങ്ങ്, ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ ഒരുപലം നിലപ്പനക്കിഴങ്ങു ചതച്ചിട്ടു് ഒരുമണിക്കൂർ കഴിഞ്ഞതിനുശേഷം എടുത്തു തെളിവിടി അരിച്ചു് അതിൽ രണ്ടുപലം കൽക്കണ്ടു പൊടിച്ചിട്ടു് കുറുക്കി തേൻപാകത്തിൽവാങ്ങി കുപ്പിയിലാക്കി സൂക്ഷിക്കുക; അതിൽനിന്നു കാൽ തുടംവീതം പാലിൽ കലക്കി കൊടുക്കുക. മൂത്രബന്ധവും മൂത്രം ചുട്ടുവീഴുന്നതും ശമിച്ചു ശരീരം തണുക്കുന്നതാണു്.

32. ചൊറിക്കരപ്പൻ

നെല്ലിയുടെ ഇല കാടിവെള്ളം തളിച്ചു ഇടിച്ചുപിഴിഞ്ഞു് അരത്തുടം സേവിക്കുക; വിരേചനമുണ്ടാകും.

തളം

പച്ചമഞ്ഞൾ, പർപ്പടകപ്പുല്ല്, അതിമധുരം, നാല്പാമരമൊട്ട്, കോടിയുട്ടപ്പൻ, ദേവതാരം, കടുകരോഹിണി, കരിഞ്ജീരകം ഇവ സമം അരച്ചുണക്കി പൊടിച്ചു മുലപ്പാലിൽ ഭേദിച്ചു തലയിൽ തളംവയ്ക്കുക.

ലേപനം

എരുക്കിൻതണ്ടിന്മേൽതൊലി, ചതച്ചു കൂട്ടിക്കെട്ടി അതിൻെറ ഒരുവശത്തു നെല്ലിക്കാഗന്ധകം പൊടിച്ചതും പൂശി വെയിലത്തുവച്ചു വാട്ടിപ്പിഴിഞ്ഞു് അതിൻെറ രസമെടുത്തു സർവ്വാംഗം പൂശുക.

കഷായത്തിന്

പന്ത്രണ്ടുകഴഞ്ചു് വേപ്പിൻതൊലി ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ശർക്കര മേൻപൊടി ചേർത്തു സേവിക്കുക.

വെളിച്ചെണ്ണ

ഇടങ്ങഴി തേങ്ങാപ്പാലിൽ അതിമധുരം, തെററിപ്പൂവു്, കരുകക്കിഴങ്ങ്, നറുനീണ്ടി ഇവ ഈരണ്ടുകഴഞ്ചു് അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണചേർത്തു കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക.

33. ചോലപ്പുളവൻ

വെളിച്ചെണ്ണ

നാല്പാമരത്തൊലി, മുരിക്കില, ദശപുഷ്പം, ചെമ്പരത്തിയില, കൊടിഞ്ഞാലി, അമരിയില, തെററിവേർ, മുളകുകൊടിത്തണ്ട്, താന്നിവേരു്, അങ്കോലരിവേരു്, ചുമന്നതുളസി, മുരുക്കില, പൊന്നാംകാണി, പച്ചിലപ്പെരുമാൾ ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴി നീരിൽ അമുക്കുരം, അരിയാറു്, ദേവതാരം, ജീരകം, പെരിഞ്ജീര

കം, കരിംജീരകം, കാട്ടുജീരകം, രാമച്ചം, കൊട്ടം, ത്രികടുക്, ത്രിഫല, മഞ്ചട്ടിപ്പൊടി, അതിമധുരം, നാഗപ്പൂവ്, വേപ്പിൻതൊലി, ഇലവർങ്ങം ഇവ അരക്കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണ ചേൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക. കരപ്പൻചിരങ്ങു ശമിക്കും.

34. ചെമ്പരത്തിത്തടിയൻ

നെയ്യ്.

തെററിപ്പൂവു പലം 4. ചെമ്പരത്തിപ്പൂവുപലം 2. പൂവൻകുറുന്തൽ പലം 1. വിഷ്ണുക്രാന്തി പലം 1. ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ ത്രിഫല, ചന്ദനം രണ്ടും വയമ്പ്, ഉള്ളി, കടുകരോഹിണി ഇവ മുക്കാൽകഴഞ്ചുവീതം അരച്ചുകലക്കി മൂന്നുതുടം നെയ്യും മൂന്നുതുടം വെളിച്ചെണ്ണയും ഒരുതുടം ഓടലെണ്ണയും ഒരുതുടം എരുമനെയ്യും നാലുപലം നാല്പാമരത്തൊലി നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി ആയതും ഒരു കാരാമയുടെ മാംസവും രക്തവും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽതുടംവീതം സേവിപ്പിക്കുക; ചെമ്പരുത്തിത്തടിയൻ എന്ന കരപ്പൻ ശമിക്കും.

വെളിച്ചെണ്ണ.

എട്ടുപലം കൊന്നത്തൊലി എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ എട്ടുകഴഞ്ചു കൊന്നത്തൊലി അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണയും രണ്ടിടങ്ങഴി തെററിപ്പൂവു രണ്ടിടങ്ങഴി ഉണക്കലരിക്കാടിയിൽ വച്ചുററി ഇരുന്നാഴിയാക്കി ആയതും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

ലേപനം.

ചെമ്പരുത്തിപ്പൂവുംപ്പൊടെ സമൂലവും വരട്ടുമഞ്ഞളുംകൂടെ മോരിൽ അരച്ചുകലക്കി സൎവാംഗം പൂശുക; ചെമ്പരത്തിത്തടിയനുള്ള വീക്കം ശമിക്കും.

35. ചെങ്ങാലപ്പുളവൻ

കരിംജീരകം, അതിമധുരം ഇവ മൂന്ന കഴഞ്ചുവീതം. പാവു കഴഞ്ച് അറു. ഇവ ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി പഞ്ചസാര മേൻപൊടി ചേൎത്തു സേവിക്കുക.

തളം

ആടലോടകത്തില, പപ്പടകപ്പുല്ല്, കയ്യോന്നി, ഞൊരയില, പൂവൻകുറുന്തൽ, കൃഷ്ണതുളസി ഇവ സമം ഇടിച്ചുപിഴിഞ്ഞു രണ്ടുതുടം നീരെടുത്തു് അതിൽ കടുകരോഹിണി, കരിംജീരകം, കടുക്കാത്തോടു് ഇവ ൽ കഴഞ്ചുംവീതം പൊടിച്ചിട്ടു് ഒരുതുടം വെണ്ണ മൂപ്പിച്ചു തലയിൽ തളംവെയ്ക്കുക.

ലേപനം

എള്ളു്, പാച്ചോറ്റിത്തൊലി, വാകത്തൊലി, താന്നിക്കാത്തോടു്, മുക്കാപ്പീരം ഇവ ഈരണ്ടു കഴഞ്ചു, തേക്കില ഇടിച്ചുപിഴിഞ്ഞ നീരിൽ പുഴുങ്ങി അരച്ചു മുട്ടവെള്ളയിൽ ചാലിച്ചു സൎവാംഗം പൂശുക.

വെളിച്ചെണ്ണ

നാലു തേങ്ങാ തിരുമിയെടുത്ത പീരയിൽ ഇടങ്ങഴി തെറ്റിപ്പൂവുകൂടെ ചേൎത്തു പുഴുങ്ങി ഞെവിടിപ്പിഴിഞ്ഞു പാലെടുത്തു് അതിൽ തെറ്റിവേരിലെത്തൊലി, രാമച്ചം, കടുക്കാത്തോടു്, ഞവരയരി ഇവ ഓരോ കഴഞ്ചു് അരച്ചു കലക്കി വെന്തു മണൽപാകത്തിൽ അരിച്ചു തേയ്ക്കുക.

36. നീലൊളിക്കരപ്പൻ

കഷായം

ചെറുപയറു്, നെല്ലിക്കാത്തോടു്, ഇരട്ടിമധുരം, തെറ്റിവേരു്, അമൃതു്, മുന്തിരിങ്ങാപ്പഴം, മുത്തങ്ങാക്കി

ഴങ്ങ്, ചന്ദനം, ചുക്ക്, ഇരുവേലി, പപ്പടകപ്പുല്ല്, രാമച്ചം ഇവ ഓരോ കഴഞ്ച് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി പഞ്ചസാര മേൻപൊടി ചേത്തു സേവിക്കുക; ശമനം.

ലേപനം.

തേങ്ങാപ്പാലിൽ തെററിപ്പൂവും രാമച്ചവുംകൂടെ പുഴുങ്ങി അരച്ചു സവ്വാംഗം പൂശുക.

തളം

പനിക്കൂക്ക ചതച്ചുപിഴിഞ്ഞ നീരിൽ കടുകുരോഹിണിയും കരിംജീരകവും പൊടിച്ചിട്ടു നെയ്മൂപ്പിച്ചു തലയിൽ തളംവയ്ക്കുക.

വെളിച്ചെണ്ണ

കറുകയും പച്ചമഞ്ഞളും സമം മോരിൽ ഇടിച്ചു പിഴിഞ്ഞു് ഒരിടങ്ങഴി നീരെടുത്തു് അതിൽ കടുക്കാത്തോട്, വരട്ടുമഞ്ഞൾ, രാമച്ചം, ദേവതാരം ഇവ ഈരണ്ടു കഴഞ്ച് അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണ വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

37. കോഴിച്ചൂടുകരപ്പൻ

കഷായം

വേപ്പിൻതൊലി, കടുകുരോഹിണി, മുന്തിരിങ്ങാപ്പഴം, അഘോരിവേരു്, പടവലത്തണ്ടു്, പുത്തരിച്ചുണ്ടവേരു് ഇവ ഈരണ്ടു കഴഞ്ച് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി മായാക്ക പൊടിച്ചു മേൻപൊടി ചേത്തു സേവിക്കുക.

ലേപനം

വേമ്പാട, കടുക്കാത്തോട്, ത്രികടുക്, കരിംജീരകം, ഗുൽഗ്ഗുലു, വരട്ടുമഞ്ഞൾ ഇവ സമം പൊടിച്ചു തുണിയിൽ നിരത്തി ആ തുണി ഒരുമുഴം കുരിയിൽകമ്പിൽ ചുററി പ

ന്തമാക്കി ഉരുക്കുവെളിച്ചെണ്ണയിൽ നനച്ചു കത്തിച്ചു തൈലമെടുത്തു സൎവ്വാംഗം പൂശുക.

തളം

ക്രുവളത്തിലനീരിൽ ജീരകം രണ്ടും പൊടിച്ചിട്ടു നെയ് മൂപ്പിച്ചു നെറുകയിൽ തളമിടുക.

38. അകക്കരപ്പൻ

മായാക്കു്, കരിഞ്ജീരകം വെള്ളയ്ക്കായുടെ മോടു് ഇവ സമം തൈരിൽ അരച്ചുകലക്കി മൂന്നുനേരം കൊടുക്കുക; വായിൽ പുണ്ണു ശമിക്കും.

തളം

പച്ചനെല്ലിക്കാനീരിൽ ജീരകം രണ്ടും പൊടിച്ചിട്ടു വെണ്ണമൂപ്പിച്ചു തലയിൽ തളംവയ്ക്കുക.

ലേപനം

നെല്ലിക്കാത്തോടു്, അതിമധുരം, നറുനീണ്ടി, മുത്തങ്ങാ ഇവ സമം മോരിൽ പുഴുങ്ങി അരച്ചു സൎവ്വാംഗം പൂശുക.

കഷായം

ത്രിഫലത്തോടു്, ചന്ദനം, രാമച്ചം, അതിമധുരം, മുത്തങ്ങാക്കിഴങ്ങു്, ക്രുവളത്തിൻവേരു്, ഞെരിഞ്ഞിൽ, കൊത്തമ്പാലരി ഇവ ഒന്നേകാൽകഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ഇന്തുപ്പും ശക്കരയും മേമ്പൊടിചേൎത്തു കൊടുക്കുക.

വെളിച്ചെണ്ണ

ഇടങ്ങഴി പച്ചനെല്ലിക്കാനീരിൽ ചന്ദനം, രാമച്ചം, ഇരട്ടിമധുരം, മുത്തങ്ങാക്കിഴങ്ങു് ഇവ ഈരണ്ടുകഴഞ്ചു് അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണ വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

### 39. മണൽക്കരപ്പന്

തളം.

തെററിമൊട്ട്, പൎപ്പടകപ്പുല്ല്, പിച്ചകത്തില, പൂവൻകുറുന്തൽ, പാച്ചോററിത്തൊലി, കടുക്കാത്തോട് ഇവ സമം അരച്ചുണങ്ങി മുലപ്പാലിൽ ചാലിച്ചു തലയിൽ തളം വയ്ക്കുക.

കഷായം.

പന്ത്രണ്ടുകഴഞ്ചു കീഴാനെല്ലിവേരു് ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി അതിൽനിന്നു ൽ തുടം കഷായവെള്ളത്തിൽ കൊഴപ്പ അരച്ചുണക്കി പൊടിച്ചു് അതിൽനിന്നു ൽ കഴഞ്ചു പൊടി കലക്കി സേവിക്കുക.

കയ്യോന്നി അരച്ചു് ഒരു ചുണ്ടക്കായോളം അരത്തുടം പാലിൽ കലക്കി കൊടുക്കുക.

### 40. ഈററപ്പറങ്കി.

ഒരുത്രപാത്തുക്കം പാവു നാഴിപ്പാലിൽ കുറുക്കി പഞ്ചസാര മേമ്പൊടിയിട്ടു് അമ്മ പഥ്യമായി സേവിക്കയും പാവും ത്രിഫലയുംകൂടെ പൊടിച്ചു ചെറുതേനിൽ കുഴച്ചു മുലയുടെ മുഖത്തു പുരട്ടിക്കൊണ്ടു കുഞ്ഞിനു മുല കൊടുക്കയും ചെയ്താൽ പറങ്കിപ്പുണ്ണു ശമിക്കും. പറങ്കിപ്പുണ്ണിനെ സംബന്ധിച്ചുള്ള മററു ചികിത്സകൾ നാലാം അദ്ധ്യായത്തിൽ നോക്കുക.

### 41. അകമുണ്ടി

തൈലം.

ദശപുഷ്പം, മുഞ്ഞയില, മുളയില, തുളസിയില, നാരകത്തില, പുത്തരിച്ചുണ്ടയില ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി ഒന്നു്. അതിൽ ജീരകം, കരിഞ്ജീരകം, പെരുഞ്ജീരകം, കാട്ടുജീരകം, ഉള്ളി, കുന്തിരിക്കം,

വയമ്പു്, പൂതിയുണത്തി, ചന്ദനം, രക്തചന്ദനം, അ കിൽ, ദേവതാരം, ചെറുപ്പുന്നയരി, നെല്ലിക്കാഗന്ധകം ഇവ ൽ കഴഞ്ചുവീതം അരച്ചുകലക്കി 6 ഇടം വെളിച്ചെണ്ണയും രണ്ടുതുടം ഓടലെണ്ണയും, ചണ്ണക്കിഴങ്ങ്, പാടക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ് ഇവ ൽ പലംവീതം രണ്ടിടങ്ങഴിവെള്ളത്തിൽ വെന്തു് ഇരുനാഴിയാക്കി ആയതും ഇരുനാഴി കാടിയും ഇരുനാഴി ആട്ടിൻപാലുംചേൎത്തു വെന്തു പാകത്തിൽ അരിച്ചു സേവിക്കയും തേയ്ക്കുയും ചെയ്യുക; അകമുണ്ടി ശമിക്കും.

## 42. ആനവാപ്പു്

### കഷായം

പുത്തരിച്ചുണ്ടവേരു്, വെളുത്താവണക്കിൻവേരു്, ഉഴിഞ്ഞവേരു്, ക്രുവളത്തിൻവേരു്, ഞെരിഞ്ഞിൽ, തിപ്പലി, കൊത്തമ്പാലരി, ജീരകം ഇവ ഒന്നരക്കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി കടുക്കാപ്പൊടിച്ചു മേമ്പൊടിചേൎത്തു കൊടുക്കുക.

### തളത്തിനു്

തുളസിക്കതിരു്, മുത്തങ്ങാ, കടുകുരോഹിണി, കരിംജീരകം, അരത്ത, അമുക്കുരം ഇവ സമം പനിക്കൂർക്കയിലനീരിൽ അരച്ചുണക്കിപ്പൊടിച്ചു മുലപ്പാലിൽ ചാലിച്ചു തലയിൽ തളംവയ്ക്കുക.

### ലേപനം

ചുക്കു്, അമൃതു്, കടുക്കാത്തോടു് ഇവ സമം മോരിൽ പുഴുങ്ങി അരച്ചു സ്വാംഗം പൂശുക.

### മൂത്രമൊഴിയുന്നില്ലെങ്കിൽ

1. കരിക്കിൻവെള്ളം കുറുക്കി അതിൽ പൊൻകാരം പൊടിച്ചിട്ടു കൊടുക്കുക.

2. വെള്ളരിപ്പഴത്തിൻെറ മാതളം നാഭിയിൽ പൂശുക.

3. ഇന്തുപ്പുപൊടിച്ചു തൈരിൽ ചാലിച്ചു് ഉള്ളം കാലിൽ തേയ്ക്കുക.

4. നാരങ്ങാനീരിൽ കരിപ്പെട്ടികലക്കി കൊടുക്കുക.

5. കുറുന്തോട്ടിവേരു്, ഞെരിഞ്ഞിൽ, കരിമ്പു് ഇവ ചതച്ചു കിഴികെട്ടി മലർക്കഞ്ഞിവെന്തു കൊടുക്കുക.

43. കതിരവാപ്പു്

കഷായം

അഘോരിവേരു്, തെററിവേരു്, പുത്തരിച്ചുണ്ട വേരു്, ഞെരിഞ്ഞിൽ, ചുക്കു്, തൊടിതൊട്ട, തമിഴാമ, വയമ്പു്, വേപ്പിൻതൊലി, സന്നിനായകം, ജീരകം, പൂതവൃക്ഷം, പടവലത്തണ്ടു് ഇവ ൽ കഴഞ്ചു വീതം. മുന്തിരിങ്ങാ കഴഞ്ചു് 6. ഇവ ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ത്രികടുകുപൊടിച്ചു മേമ്പൊടി ചേർത്തു സേവിക്കുക.

തളം

ത്രികടുകു്, അരത്ത, കുറുന്തോട്ടിവേരു്, കടുകുരോഹിണി, കരിഞ്ജീരകം ഇവസമം കൃവളത്തിലച്ചാററിൽ അരച്ചുണങ്ങി പൊടിച്ചു് ആവണക്കെണ്ണയിൽ ചാലിച്ചു തലയിൽ കുഴമ്പിടുക.

ലേപനം

കദളിവാഴമാണം ഇടിച്ചുപിഴിഞ്ഞ നീരിൽ കൃവളത്തിൻവേരു്, കുറുമുള്ളിൻവേരു്, അഘോരിവേരു്, തെററിവേരു്, അമരിവേരു് ഇവ സമം അരച്ചു സർവാംഗം പൂശുക.

44. അകവാപ്പു്

കുന്നിവേരു്, കഴഞ്ചിവേരു്, ചെറുചുണ്ടവേരു് ഇവ

സമം അരച്ചു് ഒരു ചുണ്ടയ്ക്കയോളം അരത്തുടം തേങ്ങാപ്പാലിൽ കലക്കി കൊടുക്കുക.

തളം

ചന്ദനം, ചുക്കു്, രാമച്ചം, ഇരുവേലി, മുത്തങ്ങാ, കരിംജീരകം, കടുകരോഹിണി, അരത്ത ഇവ സമം പച്ചടകപ്പുല്ലു് ഇടിച്ചുപിഴിഞ്ഞനീരിൽ അരച്ചുണക്കി പൊടിച്ചു മുലപ്പാലിൽ ചാലിച്ചു തലയിൽ തളംവയ്ക്കുക

ലേപനം

കൈപ്പയിലനീരിൽ വയമ്പു് അരച്ചു സർവാംഗം പൂശുക.

ഇക്കിളിനു്

ജടാമാഞ്ചി ചെറുനാരങ്ങാനീരിൽ അരച്ചു തേനിൽ ചാലിച്ചു നാക്കിൽ തേച്ചുകൊടുക്കുക.

നെയ്യു്

കച്ചോലക്കിഴങ്ങു്, വയമ്പു്, കുറുന്തോട്ടിവേരു്, കാട്ടുമുളകുകൊടിവേരു്, നെല്ലിക്കാ, ആവിത്തൊലി ഇവ ഒന്നരപ്പലംവീതം എട്ടിടങ്ങഴിവെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ തിപ്പലി ചുക്കു് ഇന്തുപ്പു്, കാർകോലരി, അമുക്കരം, ദേവതാരം, തുവച്ചിലക്കാരം ഇവ ഓരോകഴഞ്ചു് അരച്ചുകലക്കി ഇരുനാഴി നെയ് വെന്തു പാകത്തിലരിച്ചു് അരയ്ക്കാൽത്തുടംവീതം സേവിക്കുക. ഇക്കിൾ വാതം, ശൂല, ശ്വാസം, പനി, നീരു്, കരപ്പൻ ഇവ ശമിക്കും.

## 45. പുറവാപ്പു്

കഷായം

ഞൊടിഞൊട്ടവേരു്, മുന്തിരിങ്ങാപ്പഴം, കടുക്കാത്തോടു്, ഞെരിഞ്ഞിൽ, കൊത്തമ്പാലരി, മക്ഷിപ്പൂവു്, മായാക്കു്, ചെമ്പരത്തിമൊട്ടു് ഇവ ഒന്നരക്കഴഞ്ചുവീതം

ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി ഏലത്തരി പൊടിച്ചു മേമ്പൊടിചേൎത്തു സേവിക്കുക.

ലേപനം

പൊൻകുരണ്ടിവേരു് കാടിയിൽ അരച്ചുകലക്കി സൎവ്വാംഗം പൂശുക.

തളം

പാവട്ടയിലയും പാൽവള്ളിയുടെ ഇലയും സമം ഇടിച്ചുപിഴിഞ്ഞു നാലുതുടം നീരെടുത്തു് അതിൽ കടുകുരോഹിണി, കരിഞ്ജീരകം ഇവ അരക്കഴഞ്ചുവീതം അരച്ചുകലക്കി രണ്ടുതുടം ആവണക്കെണ്ണചേൎത്തു മൂപ്പിച്ചു തലയിൽ തളം വയ്ക്കുക.

വെളിച്ചെണ്ണ

പുളിനാലും, പൊൻകുരണ്ടിയില, പാച്ചോററിയില, മോതിരക്കണ്ണിയില, കാട്ടുമുല്ലയില ഇവ സമം മോരുതളിച്ചിടിച്ചുപിഴിഞ്ഞു രണ്ടിടങ്ങഴി നീരെടുത്തു് അതിൽ ത്രിഫല, അതിമധുരം ത്രികാല്പക്കൊന്ന, മരമഞ്ഞൾ ഇവ ഒന്നരക്കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണയും സമം മോരുംചേൎത്തു കാച്ചി പാകത്തിൽ അരിച്ചുതേയ്ക്കുക; വീക്കം ശമിക്കും.

## 46. ചോരവാപ്പു്

അരത്ത, അമുക്കുരം, കടുകരോഹിണി, സന്നിനായകം, ചെഞ്ചല്യം കൊട്ടം, വയമ്പു്, കാവിമണ്ണു്, മരമഞ്ഞൾത്തൊലി, ഇരട്ടിമധുരം, ദേവതാരം, ത്രികടുകു്, പൂതിയുണത്തി. സഹസ്രവേധി ഇരുവേലി, രാമച്ചം, തിരുവട്ടപ്പശ, അകിൽ, ത്രിഫലത്തോടു്, കുരുന്തോട്ടി, മുത്തങ്ങാ. പുളിഞരമ്പു് ഇവ സമം. ഇവയിൽ പച്ചമരുന്നു് അരച്ചുണങ്ങിപ്പൊടിക്കണം. അങ്ങാടിമരുന്നുകൾ ഉണങ്ങി ഇടിച്ചുപൊടിക്കണം. ഈ രണ്ടുവകപ്പൊടികളും ഒരുമിച്ചു

ചേൎത്തു ശീലപ്പൊടിയെടുത്തു് ആവണക്കെണ്ണയിലിട്ടു മൂപ്പിച്ചു് അതിൽ ചാലിച്ചു തണുപ്പിച്ചു നെറുകയിലും മററു സന്ധുക്കളിലും പുരട്ടുക; ചോരവാൎപ്പു ശമിക്കും.

47. കനൽക്കുരുക്കരപ്പൻ

നെയ്യ്

അമരിവേരു്, തെററിവേരു്, അടലോരിവേരു്, എരുക്കിൻവേരു് ഇവ ഓരോപലം നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ അതിമധുരം, ചന്ദനം, രക്തചന്ദനം, നെല്ലിക്കാത്തോടു്, ഞെരിഞ്ഞിൽ, കൊത്തമ്പാലരി, കുവളത്തിൻവേരു്, നറുനീണ്ടിക്കിഴങ്ങു് ഇവ ൾ കഴഞ്ചുവീതം അരച്ചുകലക്കി നാഴി നെയ്യും ഒരിടങ്ങഴി തെററിപ്പൂവും ഇടങ്ങഴി അരിക്കാടിയിൽ വച്ചൂററി ആയതും നാഴി കരിക്കിൻവെള്ളവും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു സേവിക്കുക.

ലേപനം

നാല്പാമരത്തളിരു്, കമുകിൻപൂക്കുല, എള്ളു്, കറുക, അമൃതു്, കൊഴപ്പ, അതിമധുരം, ഇവ സമം പാലിൽ പുഴുങ്ങി അരച്ചു സർവാംഗം പൂശുക.

48. എച്ചിൽപിണി

ലേപനം

ഉമ്മത്തില, കണ്ണിവെററില, ചങ്ങലംപരണ്ട, കൃഷ്ണതുളസിയില, ഇല്ലട്ടക്കരി ഇവ സമം വെളിച്ചെണ്ണയിൽ വറുത്തരച്ചു തലയിൽ പൂശുക.

വെളിച്ചെണ്ണ

അമൃതു്, ചെറുകറുക ഇവ സമം ഇടിച്ചുപിഴിഞ്ഞു് ഒരിടങ്ങഴി നീരെടുത്തു് അതിൽ അതിമധുരം, കൊട്ടം, ചന്ദനം, ദേവതാരം, കരിഞ്ജീരകം, മുത്തങ്ങാ ഇവ ഒന്നര

ക്കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണ ചേർത്തു പാകത്തിൽ കാച്ചിയരിച്ചുതേയ്ക്കുക.

നെയ്ക്കു്

നാലുപലം അമരിവേരു നാലിടങ്ങഴിവെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ അതിമധുരം, തെററിപ്പൂവു് ഇവ ഈരണ്ടുകഴഞ്ചു് അരച്ചുകലക്കി നാഴി നെയ്‌വെന്തു പാകത്തിൽ അരിച്ചു അരയ്ക്കാൽ തുടം വീതം കൊടുക്കുക.

49. മുഴംകാൽകരപ്പൻ

ലേപനം

എരുക്കിൻതണ്ടു ചതച്ചുപിഴിഞ്ഞു രണ്ടുതുടം നീരെടുത്തു് അതിൽ രണ്ടുകഴഞ്ചു നെല്ലിക്കാഗന്ധകം പൊടിച്ചിട്ടു രണ്ടുതുടം വെന്തവെളിച്ചെണ്ണ മൂപ്പിച്ചു കാലിൽ പൂശുക.

വെളിച്ചെണ്ണ

നാല്പാമരംകൊണ്ടുള്ള കഷായത്തിൽ കുന്തിരിക്കം പൊടിച്ചിട്ടു വെളിച്ചെണ്ണ കാച്ചി തേയ്ക്കുകയും നാല്പാമരവെള്ളത്തിൽ കുളിക്കയും ചെയ്ക.

സേവിപ്പാൻ

ചെറുതിപ്പലി പൊടിച്ചു പാലിൽ കലക്കി സേവിക്കുക.

50. ഉറക്കരപ്പൻ

തളം

ചന്ദനം, അതിമധുരം, കൊട്ടം, കടുകുരോഹിണി, ഇരുവേലി, രാമച്ചം, അരത്ത, സന്നിനായകം, അമുക്കുരം, കച്ചോലക്കിഴങ്ങു്, മഞ്ചട്ടി, ദേവതാരം ഇവ സമം പൊടിച്ചു മുലപ്പാലിൽ ചാലിച്ചു തലയിൽ തളം വയ്ക്കുക; നീരു ശമിക്കും.

നെയ്യ്

എട്ടുപലം തമിഴാമവേരു് എട്ടിടങ്ങഴിവെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു അതിൽ എട്ടുകഴഞ്ചു തമിഴാമവേരു് അരച്ചുകലക്കി ഇരുനാഴി നെയ്യും സമം പാലുംചേൎത്തു കാച്ചി പാകത്തിൽ അരിച്ചു് അരയ്ക്കാൽത്തുടംവീതം സേവിക്കുക.

എണ്ണയ്ക്കു്

അടയ്ക്കാമണിയൻ ഇടിച്ചുപിഴിഞ്ഞ നീരിൽ അതിമധുരം, അമുക്കരം, നാഗപ്പൂവു്, പതുമുകം, കൊട്ടം, ത്രിഫലത്തോടു്, തിപ്പലി, പടികാരം ഇവ നാഴിക്കു നാലുകഴഞ്ചുവീതം കണ്ടു് അരച്ചുകലക്കി വെളിച്ചെണ്ണയും കോലരക്കു വച്ചൂററിയ വെള്ളവുംചേൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക.

## 51. ചെങ്കരപ്പൻ

വെളിച്ചെണ്ണയ്ക്കു്

പപ്പടകപ്പുല്ലു്, പച്ചമഞ്ഞൾ ഇവ സമം ഇടിച്ചു പിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ എട്ടുകഴഞ്ചു പൊൻകുരണ്ടിവേരു് അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണ വെന്തു പാകത്തിലരിച്ചു തേയ്ക്കുക; ശമിക്കും.

ലേപനം

അമരിയില ഇടിച്ചുപിഴിഞ്ഞു നാഴി നീരെടുത്തു് അതിൽ അതിമധുരം, നറുനീണ്ടി, മുത്തങ്ങാ, പാടക്കിഴങ്ങു് ഇവ ഓരോകഴഞ്ചു പൊടിച്ചിട്ടു കുഴമ്പാക്കി സൎവാംഗം പുരട്ടുകയും കുടിക്കുകയും ചെയ്ക.

നെയ്യ്

പുളിയാരില ഇടിച്ചു പിഴിഞ്ഞു ഇടങ്ങഴിനീരെടുത്തു അതിൽ കാട്ടുതിപ്പലിവേരു്, കാട്ടുമുളകുകൊടിവേരു്,

കൊട്ടവേലിക്കിഴങ്ങ (ശുദ്ധി), കാട്ടുചേന (ശുദ്ധി), അട യ്ക്കാമണിയൻവേരു്, താർതാവൽവേരു്, ത്രികടുകു്, ചി ഴാലരി ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി ഇരുനാഴി നെയ്യും സമം തൈരും ചേർത്തു വെന്തു പാകത്തിൽ അരി ച്ചു് അരയ്ക്കാൽ തുടംവീതം സേവിക്കുക; പെകരപ്പൻ ശ മിക്കും.

ചിലന്തിചികിത്സ

1. പെരുംചിലന്തിലേപനം

ഞെരിഞ്ഞാമ്പുളിക്കിഴങ്ങു്, കോൽപ്പുളിയുടെ തൊ ലി, പുകിൻകരുന്നു്, നീരൊട്ടികരുന്നു് ഇവ സമം വെളി ച്ചെണ്ണയിൽ വറുത്തരച്ചു പൂശുക; ചിലന്തി ശമിക്കും.

വെളിച്ചെണ്ണയ്ക്കു്

നിലമ്പരണ്ടനീരിൽ കരളകത്തില അരച്ചു കല്ക്കം ചേർത്തു വെളിച്ചെണ്ണവെന്തു പുണ്ണിൽ തുളിക്കുക; ശമിക്കും.

നെയ്ക്കു്

നാല്പാമരത്തൊലി, കല്ലാലിൻതൊലി, കൊന്ന ത്തൊലി, വേപ്പിൻതൊലി, വരട്ടുമഞ്ഞൾ ഇവ ഓരോ കഴഞ്ചു് ഇരുനാഴി ഉണക്കലരിക്കാടിയിൽ അരച്ചുകലക്കി ഇരുനാഴി നെയ്യും ചേർത്തു വെന്തു പാകത്തിൽ അരിച്ചു മാത്രാധികപ്പെടാതെ കൊടുക്കുക.

2. പാവട്ടച്ചിലന്തി

തളം

കയ്യോന്നി, പപ്പടകപ്പുല്ലു്, അമരിയില, എരുക്കി ല, നിലമ്പരണ്ട ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് തുടം 4. അതിൽ അരത്ത, കടുകരോഹിണി, കരിഞ്ജീരകം, ചീനപ്പാവു്, പവിഴപ്പുറ്റു്, ദേവതാരം, വേമ്പാട, ജീര കം ഇവ അരയ്ക്കാൽ കഴഞ്ചുവീതം അരച്ചുകലക്കി ഒരു തുടം ആവണക്കെണ്ണമൂപ്പിച്ചു തലയിൽ തളംവയ്ക്കുക.

ലേപനം

നൊങ്ങണംതുമ്പ ഇടിച്ചുപിഴിഞ്ഞു നാഴി നീരെടുത്തു് അതിൽ പാടക്കിഴങ്ങു്, മുത്തങ്ങാ, അതിമധുരം, നറുനീണ്ടി ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി നാഴി വെളിച്ചെണ്ണചേൎത്തു വെന്തു പാകത്തിൽ അരിച്ചു കഴുത്തിനു കീഴു് സൎവാംഗം പൂശുക.

നെയ്യ്.

ത്രിഫല, അതിമധുരം, കാട്ടുമുല്ലവേരു്, ചെമ്പരുത്തിവേരു് ഇവ ഈരണ്ടുപലം എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ നാല്പാമരത്തിൻതൊലി, ത്രിഫല, മുത്തങ്ങാക്കിഴങ്ങു്, ചെമ്പരുത്തിവേരു് ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി ഇരുനാഴി നെയ്ചേൎത്തു വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽതുടംവീതം സേവിക്കുക. പാവട്ടച്ചിലന്തി ശമിക്കും.

വെററിലച്ചിലന്തി

തളം

ചെറുകടലാടി, ചെറുപ്പുള്ളടി, ജീരകം രണ്ടും, കടുകരോഹിണി ഇവ സമം മുലപ്പാലിൽ അരച്ചു തലയിൽ കുഴമ്പിടുക.

ലേപനം.

ദേവതാരം, വരട്ടുമഞ്ഞൾ ഇവ സമം നാല്പാമരംകൊണ്ടുള്ള കഷായവെള്ളത്തിൽ അരച്ചു സൎവാംഗം പൂശുക.

നെയ്യ്.

ദശപുഷ്പം, നാല്പാമരത്തിൻതൊലി, ത്രിഫലത്തോടു്, തെററിപ്പൂവു് ഇവ വകയ്ക്കു ഈരണ്ടുപലം. ഇടിച്ചു് എട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇരട്ടിമധുരം, മരമഞ്ഞൾതൊ

ലി, ഇലവർങ്ങത്തൊലി, ചന്ദനം, അരിയാറു്, വെള്ളു ള്ളി, ജീരകം, അയമോദകം, ചെറുകട്ടകു് ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി ഇരുനാഴി നെയ്യും സമം കൊഴി ഞ്ഞിലും കലയത്തിൻെറ തൊലി ഇടിച്ചുപിഴിഞ്ഞ നീ രും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു് അരയ്ക്കാൽ തുടംവീതം സേവിക്കുക.

വെളിച്ചെണ്ണയ്ക്കു്

ഇടങ്ങഴി അരിക്കാടിയിൽ 8 കഴഞ്ചു് ചെറുകുരി യിലിൻെറ വേരിന്മേൽതൊലി അരച്ചുകലക്കി ഇരുനാ ഴി വെളിച്ചെണ്ണയും ഇരുനാഴി പപ്പടകപ്പുല്ലിൻെറ നീ രും പച്ചമഞ്ഞൾ ചതച്ചുപിഴിഞ്ഞ ഇരുനാഴി നീരും ചേൎത്തു കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക.

4. നീർച്ചിലന്തി

ലേപനം

ഉണക്കത്തവിട്ടും സമം വരട്ടുമഞ്ഞൾ ഇടിച്ചുപൊ ടിച്ചുപൊടിയുംകൂടെ കൊന്നത്തൊലികൊണ്ടുള്ള കഷായ ത്തിൽ കുഴച്ചു സൎവ്വാംഗം ലേപനം ചെയ്ക.

തൈലം

നാലുപലം നാല്പാമരത്തൊലി നാലിടങ്ങഴി വെള്ള ത്തിൽ വെന്തു് ഇടങ്ങഴിയാക്കിപ്പിഴിഞ്ഞരിച്ചു് ഒരിട ങ്ങഴി പാലുംകൂടി ചേൎത്തു കുറുക്കിവററിച്ചു് ഉറയൊഴിച്ചു വെച്ചിരുന്ന പിറേറദിവസം കലക്കി വെണ്ണയെടുത്തു വെള്ളം വററിച്ചു് നെറുകയിൽ തളംവെയ്ക്കുക.

നെയ്യു്

എട്ടുപലം വേപ്പിൻതൊലിഎട്ടിടങ്ങഴി വെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കിപിഴിഞ്ഞരിച്ചു്അതിൽ എട്ടു കഴഞ്ചു് അമരിവേരു് അരച്ചുകലക്കി ഇരുന്നാഴിനെയ്യും.

ഇരുന്നാഴി ഉണക്കലരിക്കാടിയും ചേൎത്തു പാകത്തിൽ വെന്തരിച്ചു് അരയ്ക്കാൽത്തുടംവീതം സേവിക്കുക.

### വെളിച്ചെണ്ണയ്ക്കു്

ഇടങ്ങഴി തെററിപ്പൂവും ഇരുനാഴി അവലും കൂടെ നാലിടങ്ങഴി വെള്ളത്തിൽ വെന്തു് ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ നറുനീണ്ടി, പൂവത്തു്, അതിമധുരം, മുത്തങ്ങാ, ദേവതാരം, കൊട്ടം, ചുക്കു്, വയമ്പു് ഇവ ഓരോകഴഞ്ചു് അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണയും അമരിയില ഇടിച്ചുപിഴിഞ്ഞു് ഇരുനാഴി നീരുംചേൎത്തു കാച്ചി പാകത്തിൽ അരിച്ചു തേയ്ക്കുക.

## 5. താമരച്ചിലന്തി

### വെളിച്ചെണ്ണയ്ക്കു്

അരയാലിൻതൊലി, ഏഴിലമ്പാല, പുല്ലാന്നി, പൂവൻകുറുന്തൽ, പുത്തരിച്ചുണ്ട, കുറുകനാമ്പു്, കരിനൊച്ചിയില, പിച്ചകത്തില, ചെറുകടലാടി, ചുരക്കഴുത്തു്, ചുവന്നതുളസി, വിഷ്ണുക്രാന്തി, പപ്പടകപ്പുല്ലു്, പച്ചമഞ്ഞൾ ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി ഒന്നു്. അതിൽ അരിയാറു്, ഇരട്ടിമധുരം, ജീരകം, കരിഞ്ജീരകം, ചന്ദനം, ദേവതാരം, മുത്തങ്ങാ, കൊട്ടം ഇവ ൽ കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി ഉരുക്കുവെളിച്ചെണ്ണ വെന്തു പാകത്തിൽ അരിച്ചു മാത്രാധികപ്പെടാതെ സേവിക്കയും തേയ്ക്കയും ചെയ്ക.

### നെയ്യ്ക്കു്

വേപ്പിൻതൊലി, പടവലത്തണ്ടു്, രാമച്ചം, ആടലോടകത്തിൻവേർ, കൊടിത്തുവവേർ, ബ്രഹ്മി, പപ്പടകപ്പുല്ലു്, മുത്തങ്ങാ, പുത്തരിച്ചുണ്ടവേരു് ഇവ ഓരോപലം ഇടിച്ചു് എട്ടിടങ്ങഴിവെള്ളത്തിൽ വെന്തു രണ്ടിടങ്ങഴിയാക്കിപിഴിഞ്ഞരിച്ചു അതിൽകടുകുരോഹിണി, മരമഞ്ഞൾ

ത്തൊലി, ത്രിഫലത്തോട്, അതിമധുരം, അയമോദകം, കുടകപ്പാലയരി, ചന്ദനം, തിപ്പലി ഇവ മുക്കാൽ കഴഞ്ചു വീതം അരച്ചുകലക്കി ഇരുനാഴി നെയ്യും ഇരുനാഴി പച്ചനെല്ലിക്കാനീരും ചേൎത്തു കാച്ചി പാകത്തിൽ അരിച്ച് അരയ്ക്കാൽ തുടംവീതം സേവിക്കുക. ദുഷ്ടവ്രണം, വിസൎപ്പം, കരപ്പൻ, അപചി, കുഷ്ഠം, തിമിരം, മാലക്കണ്ണ് മുതലായ സകല രോഗങ്ങളും ശമിക്കും.

## VIII

### പലവക.

സൎവ്വബാലപീഡയ്ക്കും ആവണക്കെണ്ണകാച്ചുവാൻ.

കൂവളത്തില, നെയ്‌വള്ളിയില, ചെമ്പരുത്തിയില, കറുന്തകാളി, കുടങ്ങൽ, വിഷ്ണുക്രാന്തി, പാണലില, മുളനാമ്പ്, ഞാറക്കിളുന്ന്, വിരക്കൈതമണ്ട, കരിമാന്തളിര്, കണ്ണിവെററില, ആടലോടകത്തില, ചുവന്ന തുളസി, തൊരയില, ചുരത്തണ്ട്, ചെറുകടലാടി, കുമ്പളത്തില, തൊടിത്തൊട്ട, കീഴാനെല്ലി, കച്ചോലക്കിഴങ്ങ്, കറുകക്കിഴങ്ങ്, മുരിക്കുംതൊലി, മുരിങ്ങത്തൊലി ചമതത്തൊലി, ഞാറത്തൊലി, കളക്കുരമാണം, തുമ്പക്കുടം, ആനച്ചുവടി ഇവ സമം കരിക്കിൻവെള്ളം തളിച്ച് ഇടിച്ചുപിഴിഞ്ഞ നീര് ഇടങ്ങഴി 2. അതിൽ ജാതിക്ക, ജാതിപത്രി, ഗ്രാമ്പൂവ്, അതിവിടയം, തിപ്പലി, മുത്തങ്ങാക്കിഴങ്ങ്, അതിമധുരം, അത്തിത്തിപ്പലി, ഇടംപിരി, വലംപിരി, വാൽമുളക്, ജീരകം, വയമ്പ്, അയമോദകം, മുന്തിരിങ്ങാപ്പഴം, ചുക്ക്, നല്ലമുളക്, ഇവൽ കഴഞ്ചുംവീതം അരച്ചുകലക്കി നാലുതുടം ആവണക്കെണ്ണയും നാലുതുടം നെയ്യും, ചുവന്നുള്ളി, ചെറുനാരങ്ങാ, ഇഞ്ചി, ചെറുകരിമ്പ് ഇവയുടെ നീര് രണ്ടുതുടംവീതവും, ഒരു പഴുത്ത

കടച്ചുക്കയുടെ നീരും ഇരുനാഴി ആട്ടിൻപാലും ചേൎത്തു കാച്ചിഅരിക്കുന്ന പാത്രത്തിൽ അരപ്പലം പഞ്ചസാര പാത്രപാകമിട്ടു പാകത്തിൽ അരിച്ചു് അരയ്ക്കാൽ തുടം വീതം സേവിക്കുക. സൎവ്വ ബാലരോഗങ്ങളും ശമിക്കും.

സൎവ്വജാതിക്കരപ്പനും അരിഷ്ടം.

അമരിവേരു്, തെററിവേരു്, ചെമ്പരത്തിവേരു്, അഘോരിവേരു്, എരുക്കിൻവേരു്, പുഷ്കരമൂലിവേരു്, ശംഖുപുഷ്പത്തിൻവേരു്, ഞൊടിഞൊട്ടവേരു്, കൊടിത്തുവവേരു്, തമിഴാമവേരു് ആടലോടകവേരു്, നാഗദന്തിവേരു്, ആവിത്തൊലി, വേപ്പിൻതൊലി, കടുക്കാത്തോടു്, ചുക്കു് ഇവ ഓരോപലം. 16 ഇടങ്ങഴി വെള്ളത്തിൽ വെന്തു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ 25 പലം ശക്കര കലക്കി അരിക്കണം. പിന്നീടു് ആറിടങ്ങഴി കൊള്ളുന്ന ഒരു പുത്തൻകുടത്തിൽ 2 തുടം നെയ്യ്തേച്ചുപിടിപ്പിച്ചു നറുനീണ്ടിക്കിഴങ്ങു്, മുത്തങ്ങാക്കിഴങ്ങു്, പാടക്കിഴങ്ങു്, അതിമധുരം, ത്രിഫലത്തോടു് ഇവ ൧ പലം വീതം അരച്ചുണങ്ങിപ്പൊടിച്ചു നാഴി ചെറുതേനിൽ അരച്ചു് അതിൽ പൂശിയുണക്കി കഷായവെള്ളം അതിലൊട്ടരിച്ചു് താതിരിപ്പൂവു്, തെററിപ്പൂവു്, ചെമ്പരുത്തിപ്പൂവു്,പാവു്ഇവ ഉണങ്ങിപ്പൊടിച്ചു ൩ പലം വീതം അതിലിട്ടു നല്ലപോലെ അടച്ചുകെട്ടി ശീലമൺചെയ്തു നെല്ലിലോ നനയാത്ത മണ്ണിലോ കുഴിച്ചുവച്ചിരുന്നു 30 ദിവസം കഴിയുമ്പോൾ എടുത്തുപാടനീക്കി കാൽതുടംവീതം സേവിക്കുക; സൎവ്വകരപ്പനും ശമിക്കും.

സൎവ്വ കരപ്പനും വെളിച്ചെണ്ണയ്ക്കു്

പച്ചനെല്ലിക്ക, പടവലത്തണ്ടു്, വേപ്പില, പുങ്കില, പിച്ചകത്തില, കറിത്തകരയില, കയ്യോന്നി, കൊന്നയില, കരിനൊച്ചിയില ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി ഒന്നു്, അതിൽ ചിററരത്ത, വേമ്പാട, കടുക

രോഹിണി, ത്രിഫലത്തോടു്, മരമഞ്ഞൾ, അതിമധുരം, കൊട്ടം, കരിഞ്ജീരകം, കച്ചോലം, ചന്ദനം, ഇവ ൪ കഴഞ്ചുവീതം അരച്ചുകലക്കി ഇരുനാഴി വെളിച്ചെണ്ണയും ഒരു പലം കോലരക്കുവച്ചുററിയ വെള്ളവും രണ്ടുതുടം ചെറുനാരങ്ങാനീരും ചേർത്തു വെന്തു പാകത്തിൽ അരിച്ചുതേയ്ക്കുക: സർവ്വ കരപ്പനം ശമിക്കും.

സർവ്വ കരപ്പനം സർബത്തു്

അത്തിത്തൊലി, ഇത്തിത്തൊലി, അരയാലിൻതൊലി, പേരാലിൻതൊലി, കല്ലാലിൻതൊലി, കൊന്നത്തൊലി, വേപ്പിൻതൊലി, അമരിവേരിന്മേൽതൊലി, തെററിപ്പൂവു്, നറുനീണ്ടിക്കിഴങ്ങു് ഇവ ഉണങ്ങിപ്പൊടിച്ചു 5 കഴഞ്ചു പൊടിവീതം ഒന്നരതിളച്ച വെള്ളത്തിൽഇട്ടു് 15 മിനിട്ടുനേരം വെന്തു ഞെവിടി ആവെള്ളം അരിച്ചെടുത്തു് അതിൽ 4 പലം കല്ക്കണ്ടു പൊടിച്ചിട്ടു കുറുക്കി തേൻപാകമാകുമ്പോൾ ഇറക്കി കുപ്പിയിൽ സൂക്ഷിക്കുക. ൬ തുടം വീതം രണ്ടുനേരവും കൊടുക്കുക. സർവ്വകരപ്പനം ശമിക്കും.

ചുമയ്ക്കു്

നാലുതുടം കയ്യോന്നിനീരിൽ ഒരു കഴഞ്ചു ത്രികടുകു് അരച്ചുകലക്കി ഒരുതുടം വെളിച്ചെണ്ണവെന്തു കുറേശ്ശ കൊടുക്കുക; ചുമ ശമിക്കും.

ആടലോടകം സമൂലം ഇടിച്ചുപിഴിഞ്ഞു് ഇടങ്ങഴി നീരെടുത്തു് അതിൽ കാട്ടുതിപ്പലിവേരു്, കാട്ടുമുളകുകൊടിവേരു്, കൊടുവേലിക്കിഴങ്ങു്, തിപ്പലി, ചുക്കു്, ഇന്തുപ്പു്, ഇവ ൧ കഴഞ്ചുവീതം അരച്ചുകലക്കി നാഴി നെയ്യും നാഴിപ്പാലും ചേർത്തു വെന്തു പാകത്തിൽ അരിച്ചുകൊടുക്കുക: ചുമ ശമിക്കും.

ബാലശുക്ലം

കറുകക്കൂമ്പു്, കാഞ്ഞിരക്കൂമ്പു്, കായാവിൻകൂമ്പു്,

വെട്ടിക്കുന്നു്, തെററിമൊട്ടു് ഇവ സമം ഇടിച്ചുപിഴി ഞ്ഞരിച്ചു സമം മുലപ്പാലും ചേൎത്തു കണ്ണിൽ 41 പ്രാവി ശ്യവീതം കോരുക; ബാലശൂലം ശമിക്കും.

നാലുപലം അടപൊതിയൻകിഴങ്ങു നാലിടങ്ങഴി വെള്ളത്തിൽ വെന്തു ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു സമം പാൽചേൎത്തു കുറുക്കിവററിച്ചു പാലാക്കി ഉറയൊഴി ച്ചുവച്ചിരുന്നു പിറേറദിവസം കലക്കി വെണ്ണയെടുത്തു കുറേശ്ശ സേവിപ്പിക്കയും മോരു് ഉരുക്കിട്ടു കാച്ചിവച്ചി രുന്നു കുറേശ്ശ കൊടുക്കയും ചെയ്ക; ബാലശൂലം ശമിക്കും.

കണ്ണിൽ കുരുവിനു്

തെററാമ്പരൽ, കടുക്കാ, ചുക്കു്, അതിമധുരം ഇ വ സമം തേനിൽ അരച്ചു കണ്ണിൽ തേയ്ക്കുക; കണ്ണിൽ കുരുവു ശമിക്കും.

സന്നിജ്വരത്തിനു തൈലം

എരുക്കില, കണ്ണിവെററില, മുരുക്കിൻതൊലി ഇവ സമം ഇടിച്ചുപിഴിഞ്ഞുനാഴി നീരെടുത്തു് അതിൽ ത്രികടുകു്, വെള്ളുള്ളി, സന്നിനായകം, കടുകു് ഇവ ഓരോ കഴഞ്ചു് അരച്ചുകലക്കി രണ്ടുതുടം ആവണക്കെണ്ണയും രണ്ടു തുടം വേപ്പെണ്ണയും ഒരു കോഴിമുട്ടയുടെ ചുവന്നകരുവും ചേൎത്തു കാച്ചി പാകത്തിനരിച്ചു നെറുകയിലും സന്ധു ക്കളിലും തൊടുക; സന്നിജ്വരം ശമിക്കും.

പതിനെട്ടുജാതി കരപ്പനും വെളിച്ചെണ്ണ

മഞ്ഞൾ പലം 25, നാല്പാമരം പലം 25 ഇവ പ തിനാറിടങ്ങഴി വെള്ളത്തിൽവെന്തു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു അതിൽ കോലരക്കു്, അതിമധുരം, കുറുന്തോഴിവേരു്, മഞ്ചട്ടിപ്പൊടി, രക്തചന്ദനം, കൊട്ടം, പതുമുകം, ഏലത്തരി, ഇലവർങ്ഗത്തൊലി, സമുദ്രപ്പച്ച,

രാമച്ചം, കർപ്പൂരം, ചന്ദനം, മാഞ്ചി, മരമഞ്ഞൾ, ഗോരോചന, കുങ്കുമപ്പൂവ്, പാൽവള്ളിക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, ഉഴിഞ്ഞവേർ, താമരയല്ലി ഇവ ഓരൊ കഴഞ്ചുവീതം അരച്ചുകലക്കി ഇടങ്ങഴി വെളിച്ചെണ്ണയും നാലിടങ്ങഴി തെററിപ്പൂവ് നാലിടങ്ങഴി ഉണക്കലരിക്കാടിയിൽ വച്ചുററി ഇടങ്ങഴിയാക്കി ആയതും ചേൎത്തു വെന്തു പാകത്തിൽ അരിച്ചു തേയ്ക്കുക. സൎവ്വ കരപ്പനും ചൊറിയും ശമിക്കും.

പിത്തത്തിന്

1. കയ്യോന്നി പാലിൽ അരച്ചുകലക്കിക്കൊടുക്കുക.

2. കയ്യോന്നി, കടുക്കാത്തോട്, പുരാണകിട്ടം (ശുദ്ധി) നല്ലമുളക് ഇവ 3 കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ വെന്തു നാഴിയാക്കി അതിമധുരം പൊടിച്ചു മേമ്പൊടി ഇട്ടു കുറേശ്ശ കൊടുക്കുക.

3. 2 പലം അന്നഭേദി പുളിച്ച കാടിയിൽ ഊറവെച്ചെടുത്തു 15 ചെറുനാരങ്ങാനീരിൽ അവിച്ചു വില്ലയാക്കി ഉണക്കി മൂശയിൽവച്ചു മൂന്ന ശീലമൺചെയ്തു ചൂളയിലാക്കി ചാണകവറളിയിട്ടു 90 നാഴിക വെന്ത് എടുത്താൽ സിന്ദൂരം രക്തവൎണ്ണമായിരിക്കും. അതിൽനിന്ന കാൽകഴഞ്ച് മുലപ്പാലിലൊ ആട്ടിൻപാലിലൊ കലക്കി കുഞ്ഞുങ്ങൾക്ക കൊടുക്കുക. പിത്തം നെഞ്ചുനൊമ്പരം ഇവ ശമിച്ചു രക്തപ്രസാദമുണ്ടാകും.

എലിവിഷത്തിന്

പിച്ചകത്തിൻവേര് അരച്ചു പാലിൽ കൊടുക്കുക.

തേൾവിഷത്തിന്

പുലിച്ചുവടി ചതച്ചുപിഴിഞ്ഞു പുൺവായിൽ ധാരകോരി തണുപ്പിക്കുകയും കാൽതുടം ഉള്ളിൽ കൊടുക്കയും ചെയ്ക.

പഴുതാരവിഷത്തിന്

കാടിയിൽ ചന്ദനം അരച്ചുകലക്കി പുൺവായിൽ ധാരകോരി തണുപ്പിക്കയും ചെറുചീരവേരരച്ചു പാലിൽ കൊട്ടക്കുകയും ചെയ്ക.

ചിലന്തിവിഷത്തിന്

ചുക്കും അതിമധുരവും സമം ഗോമൂത്രത്തിൽ അരച്ചു കുടിക്കയും തേയ്ക്കുകയും ചെയ്ക.

കരപ്പന വെള്ളമോതുവാൻ

ഓം നമോ ഭഗവതോ കിഴക്കുനിന്നുവന്ന ശാഖമേൽ ആദിത്യഭഗവാനും പെരുമ്പടയും വസിച്ചു്, തെക്കുനിന്നുവന്ന ശാഖമേൽ യമരാജനും പെരുമ്പടയും വസിച്ചു്, പടിഞ്ഞാറുനിന്നുവന്ന ശാഖമേൽ വിഷ്ണുഭഗവാനും പെരുമ്പടയും വസിച്ചു്, വടക്കുനിന്നു വന്ന ശാഖമേൽ ശ്രീഭദ്രകാളിയും പെരുമ്പടയും വസിച്ചു്, കുലപർവ്വതത്തിൻ നാരകക്കമ്പിന്മേൽ കാഞ്ഞിരവേലിപ്പുള്ളു വന്നിരുന്നു. ആ പുള്ളിനെ ശ്രീകൃഷ്ണഭഗവാൻ എറിഞ്ഞുകൊന്നു വാകീറിയവരെപ്പോലെയെങ്കിലും വീങ്ങിക്കിഴിയുന്നതെങ്കിലും ഉരുണ്ടുകൂട്ടുന്നതെങ്കിലും പാട്ടവനെങ്കിലും അകക്കരപ്പൻ പുറക്കരപ്പൻ നീക്കരപ്പൻ ചെങ്കരപ്പൻ പനിയൊട്ട പക്ഷിബാലേന്ദ്രപീഡപോക സ്വാഹഃ

ബാലേന്ദ്രത്തിന വെള്ളമോതുവാൻ

ഓം നമൊ ഭഗവതൊ ഓം പക്ഷി പക്ഷി ഗരുഡപക്ഷി പുള്ളുപക്ഷി പക്ഷി കൊതിപ്പുള്ളുപക്ഷി വരപ്പുള്ളുപക്ഷി പക്ഷി മുപ്പത്തൊരായിരം പുള്ളുപാധിയും വൃകാസുരൻ ശ്രീകൃഷ്ണൻതിരുവടിയെ വിഴുങ്ങിയപ്പോഠം ശ്രീകൃഷ്ണൻ കൊക്കുപിളന്നു പോന്നതുപോലെ ഈ ശരീരത്തിൽ ബാധിച്ച പക്ഷിബാധ ഇന്നു ഞാൻ അർപ്പിക്കുന്ന ബലിയോടുകൂടി വാങ്ങിപ്പോക സ്വാഹഃ

ഓം നമൊ ഭഗവതൊ ഒന്നാംമാസത്തിൽ വസിക്കും പുള്ള വിഷ്ണുപ്പുള്ളും രണ്ടാംമാസത്തിൽ വസിക്കുംപുള്ള ബ്രഹ്മപ്പുള്ളും മൂന്നാംമാസത്തിൽ വസിക്കുംപുള്ള ഈശ്വരപ്പുള്ളും നാലാംമാസത്തിൽ വസിക്കുംപുള്ള രുദ്രപ്പുള്ളും അഞ്ചാംമാസത്തിൽ വസിക്കുംപുള്ള ശിവപ്പുള്ളും ആറാംമാസത്തിൽ വസിക്കുംപുള്ള രാക്ഷസപ്പുള്ളും ഏഴാംമാസത്തിൽ വസിക്കുംപുള്ള വിങ്ങുംപുള്ളും എട്ടാംമാസത്തിൽ വസിക്കുംപുള്ള വിങ്ങാപ്പുള്ളും ഒൻപതാംമാസത്തിൽ വസിക്കുംപുള്ള വരട്ടുപുള്ളും പത്താംമാസത്തിൽ വസിക്കുംപുള്ള മുലയുണ്ണാപ്പുള്ളും സ്വാഹഃ,

ഈ മന്ത്രങ്ങൾ 21 ഉരുവീതം ജപിച്ചു മഞ്ഞൾ കലക്കിയ വെള്ളം പ്രോക്ഷിച്ചാൽ ഏതുവിധമായ കരപ്പനും പക്ഷിബാധയും ശമിക്കുമെന്നുള്ളതു് അനുഭവമാണു്.

സമാപ്തം.



# നേത്രരോഗചികിത്സാരത്നം

(ഒരമൂല്യവൈദ്യഗ്രന്ഥം)

(വൈദ്യൻ, ആനേക്കളീലിൽ എസ്സ്. ഗോപാലപിള്ള)

ആയുർവ്വേദവൈദ്യന്മാരിൽ തൊണ്ണൂറുശതമാനം പേൎക്കും കണ്ണുചികിത്സയിൽ നല്ല പാടവം സിദ്ധിച്ചിട്ടില്ല. ഏതാനം പേൎക്ക് പാടവമുണ്ടെങ്കിൽ വല്ല ഇളനീൎക്കുഴമ്പോ മറ്റോ ഉണ്ടാക്കുവാനേ അറിഞ്ഞുകൂടു. കണ്ണിലുണ്ടാകുന്ന വ്യാധികൾക്കു മൂലകാരണം അറിഞ്ഞു് ഒററമൂലികകളാൽ ചികിത്സനടത്തിയും ശസ്ത്രക്രിയ ചെയ്യേണ്ടതാണെങ്കിൽ അങ്ങനെ ചെയ്തുംവേണം നേത്രരോഗങ്ങൾ ഭേദമാക്കുവാൻ. അതിന്നു പൊതുജനങ്ങൾ ഗവൎമ്മെൻറാശുപത്രികളിലോ, മററു് ഇംഗ്ലീഷ് ഔഷധശാലകളിലോ അഭയംപ്രാപിക്കേണ്ടിവരുന്നു. മേലാൽ അപ്രകാരം വിഷമിക്കാതിരിക്കുന്നതിന്നു് സകല ആയുൎവ്വേദവൈദ്യന്മാരും സൎവ്വവിധമായ കണ്ണുചികിത്സകളും പഠിക്കുന്നതിനാണു് മറവിൽക്കിടന്നിരുന്ന ഈ ദിവ്യഗ്രന്ഥം മലയാളവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിച്ചിരിക്കുന്നതു്. കുട്ടികൾക്കും മററുമുണ്ടാകുന്ന സാധാരണ നയനരോഗങ്ങളെ നിഷ്പ്രയാസം ഭേദമാക്കുന്നതിന്നുവേണ്ടി ഓരോ വ്യക്തിയും ഈ ഗ്രന്ഥം നിത്യപാരായണത്തിനായി ഉപയോഗിക്കേണ്ടതത്രേ.

വില രൂപാ 1. മാത്രം.

(മറുവശം)

## തയ്യാറാകുന്നു!

## ആയുർവ്വേദരത്നാകരകോശം

എന്ന

# മലയാള ഓഷധിമഹാനിഘണ്ടു

(By, പണ്ഡിററ് കെ. കെ. പണിക്കർ)

ഈ മഹദ്ഗ്രന്ഥത്തിൽ പദം, പദാത്ഥം, പര്യായം, നാനാത്ഥങ്ങൾ, ഔഷധങ്ങളുടെ രസാദിഗുണവിശേഷങ്ങൾ, അവകൊണ്ടു് തീരും വ്യാധികൾ, ഔഷധങ്ങളുടെ ശുദ്ധിമാരണവിധികൾ ഇവയും, ഇവയുടെ ഗുണപാഠങ്ങളും; വിരുദ്ധൌഷധങ്ങളും അവമൂലമുണ്ടാകാവുന്ന വ്യാപത്തുകളും അവയ്ക്കു പ്രതിവിധിയും; ഔഷധങ്ങൾ തിരിച്ചറിയാനുള്ള പലവിധ ലക്ഷണങ്ങളും അവ ഉണ്ടാകുന്ന പ്രദേശങ്ങളും; കിട്ടാൻ പ്രയാസമുള്ള ഔഷധങ്ങളും അവയ്ക്കു പ്രതിനിധിവർഗ്ഗങ്ങളും; ഇവയ്ക്കെല്ലാം ആചാര്യപ്രോക്തങ്ങളായ പ്രമാണങ്ങളും എന്നിങ്ങനെ വിവിധ വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

മലയാളത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള ആയുർവ്വേദനിഘണ്ടുക്കളിൽവച്ചു് ഏററവും മഹത്തായ ഈ ബൃഹദ്ഗ്രന്ഥം, ആയുർവ്വേദവൈദ്യന്മാർക്കും വൈദ്യപഠിതാക്കൾക്കും എല്ലാംകൊണ്ടും പ്രഥമവും പ്രധാനവുമായ ഒരു അമൂല്യനിധിയായിരിക്കുമെന്നു നിസ്സന്ദേഹം പറയാവുന്നതാണു്.

ചെറിയ അക്ഷരത്തിലും ഡെമ്മി എട്ടിലൊന്നു സൈസ്സിലും 1200-ൽപരം പേജുകൾ വരുന്ന ഈ അ[illegible]ഗ്രന്ഥത്തിനു്, വില രൂപാ 10.

വിദ്യാരംഭം പ്രസ്സ് & ബുക്ക്ഡിപ്പോ,
മുല്ലയ്ക്കൽ ആലപ്പുഴ.